# ഉദയരശ്മി.



പ്രകാശകൻ:
കോഹിനൂർ പ്രസിദ്ധീകരണശാല
പൊന്നാനി.

മംഗളോദയം അച്ചുകൂടം, തൃശ്ശിവപേരൂർ.

1103.

ഭുവനസ്വയംജ്യോതിസ്സേന്മനോഹിമായസ്സിൽ
സുവർണ്ണോദയരശ്മി വിതറിക്കണ്ടാവൂ ഞാൻ?

സോദരോപഹാരം.



# വിഷയാനുക്രമണി.







# ഉ ദ യ ര ശ്മി.

## സോദരോപഹാരം.*

(കേക)

സോദരന്മാരേ, സോദപൂരമാം പൂണാരത്തെ-
സ്സാദരം പ്രകൃതിയാം സവിത്രിക്കർപ്പിപ്പോരേ,
നട്ടുച്ചക്കതിരവൻതൻകരപ്രഹരത്തിൽ
നട്ടെല്ലു മുറിവോളം പണിയും പാവങ്ങളേ,
ഏതൊരുവൻെറ ഭാഗ്യപ്പൂങ്കൊടി പൊൻ കായ്ക്കുവാൻ
പൂതമീ ശ്രമാംബുക്കളൊഴുക്കുന്നിതു നിങ്ങൾ?

തീവ്രമിപ്രയത്നത്തിൽ തീയനും പുലയനും
സുവ്യഗ്രം വിയർപ്പുനീരൊരുമിച്ചൊഴുക്കുന്നു.
ഹതമാം ജാതിയുണ്ടോ കർമ്മയോഗത്തിൽക്കാണ്മൂ!
കൃതകാകൃതികളായ് ശ്രുതിയും സ്മൃതികളും!
ജാതിപ്പാഴ്ച്ചളി തേച്ചുകഴുകീടുകിലിന്ത്യ,
പാതിരത്താരപോലെ നിൻവാനിലിവർ മിന്നും.
സൌഭ്രാത്രപ്പൂങ്കോഴിതൻ കൂകൽ കേട്ടൊരു പുത്തൻ-
ശോഭനപ്പുലരിയിലിവരൊന്നുണർന്നാവൂ!

---

* പണിചെയ്യുവതിനിരുന്ന പൊന്നാനി 'വീശ്യം' അംബാക്കേട്ട കണ്ടപ്പോളെഴുതിയതു്.

തെന്നലാൽ തെങ്ങിൻതൈകൾ വീശിത്തുവിയർപ്പേതും
തന്നണിലലാടത്തിൽ പൊടിപ്പിച്ചീടാതെയും;
ഇളന്നീരാലേ ഗളനാളാഭിഷേകം ചെയ്തും;
തളിർമാന്തരുത്തഴനിഴൽത്താവളമാന്നും;
എളിയോരിജ്ജീവിതം വിളറി വിറക്കൊണ്ടു
തളരാറാക്കും ചുടുവാർചില്ലി ചുളിപ്പിച്ചും;
ഗർവ്വാധികാരങ്ങൾതൻ ഗൌരവം വിളയുന്ന
തീവ്രദൃഷ്ടികൾ മാറിൽത്തറയ്ക്കുംവിധമെയ്തും
വല്ലതും 'മോന്തി'പ്പാതി'പ്പുള്ള്'യാൽ പണിചെയ്യും
വർഗ്ഗത്തിൻ നിണം വററുമാറു മൈ കഴപ്പിച്ചും;
മേലാളുണ്ടിരിക്കുന്നു;—ഗൌരവച്യുതിയേതു-
മേലാസ്ഥാനഭ്രഷ്ടമാം ഭാവമോടഭിമാനി!

തൊണ്ടനീർ വററുന്നേരമൊരു വെററിലക്കണ്ടം-
കൊണ്ടിവർ പരിതൃപ്തി പൂണ്ടു പുഞ്ചിരിക്കൊൾവൂ!
പാത്തിരി ചിലക്കൊരു പാൽത്തിങ്കൾ, മററുള്ളോർക്കോ
വിത്തേശകോശം പോരാ; പൊന്മല വേണംപോലും!

ലവണാംബുതന്നേററം നെൽക്കൃഷി പാഴാക്കാതെ-
യവനംചെയ്യാനല്ലോ സാഹസമിത്രസർവ്വം!
നിന്നഭാവത്താൽ സ്വാദു കുറയും കാലം വരും
നിന്നാകൃതിക്കു പരിണാമശക്തിയാലുപ്പേ!
വല വീശുന്നു ചില മീൻപിടുത്തക്കാർ; മായാ-
വലയാൽ കെട്ടപ്പെട്ടു കിടപ്പോരല്ലോ നിങ്ങൾ!

കരുണാമസൃണമാം കൺമുന മേലാൾതൻ നേ-
ക്കരുളാൽ ചുററിപ്പററി നിൽക്കുന്നു ചില കൂട്ടർ!

ധനദേവതേ, നിന്റെ കാൽച്ചിലമ്പൊച്ച കേൾപ്പാ-
നനല്പം നതനായിട്ടുദ്ധതൻ കാത്തുനിൽപ്പൂ!

ജീവിതവിപഞ്ചിതൻ തന്ത്രിയിൽത്തങ്ങും നാദം,
നാവികദിഗ്ഭ്രമത്തെ മാററുന്ന മണിദീപം,
പണം!—ആയതിൻ പീലിക്കെട്ടിളക്കത്താൽ, മരു-
മണലിൽക്കൂടിപ്പോലുമൊഴുകും മന്ദാകിനി!

ദുർബ്ബലദോർദ്ദണ്ഡത്തിൽ വൈദ്യുതശക്തിവ്യാപ്തി
നിർഭരമണയ്ക്കും നീ! ഭീരുവേദ്ധീരനാക്കും!
സ്വർണ്ണത്തൂലികേ, പോരും! നിൻ തുമ്പിൽത്തുള്ളുന്ന
വർണ്ണങ്ങൾ സുവർണ്ണങ്ങളാകുകിലിവൻ ധന്യൻ!
ഭുവനസ്വയംജ്യോതിസ്സെന്മനോവിഹായസ്സിൽ
സുവർണ്ണോദയരശ്മി വിതറിക്കണ്ടാവൂ ഞാൻ!

ഞാനെന്റെ തല കാഞ്ഞീജ്ഞാനസാഗരതീര-
സ്ഥാനത്തു ചേരും കക്ക പെറുക്കാൻ പണിപ്പെട്ടു!
കണ്ടതില്ലതു—കഷ്ടമേതൊന്നു കാമിച്ചു ഞാൻ
കണ്ടകം ചവുട്ടിപ്പോയ്ക്കാൽ നൊന്തു കഷ്ണിച്ചിതോ!
ഇവരോ നിരക്ഷരപ്പാവങ്ങൾ പരിനമ്ര-
ഭവനം സംതൃപ്തിയാൽ ഭാസുരമാക്കിച്ചെയ്തോർ!

ചക്രം ചവുട്ടി'ച്ചക്രം' വാങ്ങുവിനിന്നു കാല-
ചക്രത്തിൻ തിരിച്ചിലിക്കീഴാളെ മേലാളാക്കാം;
മേദുരാമോദം കർമ്മരൂപനാമീശന്നേകും
സാദരസപര്യയ്ക്കീ സ്വേദോപഹാരം പോരും!

## അഹിംസ നട്ട നാടേ.

1.

ശിബിയില്ല, തഥാഗതാദ്യരില്ലി-
ന്നലകാകെപ്പുരപീഡനവ്രതം ഹാ!
അനിയന്ത്രിതം;—ആഞ്ഞൊലിപ്പു നിന്നിൽ-
ച്ചുടുചെഞ്ചോരയഹിംസ നട്ട നാടേ.

2.

കടുവയ്ക്കിയലും കടുപ്പമെങ്ങി-
ഹരിണീമേദുരസൗകുമാര്യമെങ്ങോ?
വിഷവല്ലരിയെസ്സൃജിച്ചതും പൊൽ-
പ്പനിനീർപ്പൂ പണിചെയ്ത പാണിതന്നെ.

3.

അരുവിക്കുളുർനീരനർഗ്ഗളം പാ-
ഞ്ഞൊഴുകി, പ്പൂക്കൾമണം പുണർന്ന തെന്നൽ
തടവെന്നിയെ വീശി, വിശ്വരമ്യം
വിലസും സ്വൈരവിഹാരവന്യരംഗം.

4.

പ്രകൃതിപ്രസു സംഭരിച്ചുവെച്ചു-
ള്ളൊരു പച്ചത്തൃണപൂർണ്ണമാമരണ്യം

---

* ഒരു മാൻപേടയെ മരത്തിൽ കെട്ടിയിട്ടു്, പിറേറദിവസം കാലത്തു് അതിനെ വധിക്കുന്നതാണെന്നും, മാംസം ആവശ്യമുള്ളവർക്കു് അടുത്ത ഷാപ്പിൽ കിട്ടുന്നതാണെന്നും മുകളിൽ ഒരു പരസ്യം എഴുതി പതിപ്പിച്ചിരുന്നതു കണ്ടിട്ടു്.

പരതന്ത്രകുരംഗി, നീ നിരാശം
പലനാൾ നീണ്ട കിനാവു കണ്ടിരിക്കാം. (യുഗ്മകം)

5.

ഉടജാങ്കണഭൂവിൽ നാലുപാടും
പടരും ശാന്തി ശരീരമാർന്നപോലെ
മുനികന്യകമാർ കനിഞ്ഞു നൽകും
വരിനെല്ലുണ്ടു വളൎന്നു നിൻെറ കൂട്ടർ.

6.

വശിമാരുടെ വംശജാതരിപ്പോൾ
പിശിതാശിവ്രതമോ പശിക്കെടുപ്പു?
കുശയേന്തിയ കൈ കഴുത്തറുപ്പാ-
നസിധാരാകുലമാക്കി മക്കൾ മാതേ,

7.

നിരുപദ്രവജീവി, നിന്നമൂല്യം
ജനസിദ്ധാമൃതമാസ്സ്വതന്ത്രഭാവം
മൃഗി, വിങ്ങിവിടും വനാന്തരേ ഞാൻ
മമ കോശസ്ഥിതി സമ്മതിക്കിലിപ്പോൾ.

8.

അഥവാ, പുതുതല്ലെനിക്കിതെല്ലാ-
മിവനോ വാരിനി പാവനീകരിപ്പാൻ?
ചുടുനീർ നെടുവീർപ്പൊടൊത്തു കൎമ്മാ-
വനിതൻ വ്യോമനിയെത്ര പോയ് ലയിച്ചു?

9

മിഴി താരകസംഘമേ, തുറന്നൊ-
ന്നവതാരത്തിനു കോപ്പുകൂട്ടിയാലും!
പരപീഡനപാപവാസ്സിലാഴം
ഭൂഗ്ഗരാമോർവ്വിയെ വീണ്ടെടുക്ക! വേഗം.

10.

കൃതമെന്തൊരു തെററു?—ശാന്തതാസ-
ത്സഖി, നിർദ്ദോഷതതന്നെയല്ലയോ നീ?
അഥവാ ഖലനീതിയെന്തു?—വാഴ്വൂ
വധശിക്ഷയ്ക്കു വിധിച്ച 'പുള്ളി'പോലെ.

11.

മഴവില്ലു വിയത്തിൽ വീശിടുമ്പോഴും,
കുഴലൂതിക്കുളുർമാരുതൻ കളിക്കേ,
കുയിൽ കൂകിടവേ, വികാരമററൊ-
ക്കഴകേ, നീയൊരു പഞ്ചഭൂതപിണ്ഡം!

12.

'ഉടൽ മാംസളമാണു; നല്ലപാകം'
സരസം പ്രേക്ഷകരിവ്വിധം വദിക്കേ,
മമ ദൃഷ്ടി, തദീയ യാതനാദാ-
രുണമാം ചിത്തതടം ചുഴിഞ്ഞുനോക്കി.

13.

നരനാട്ടിയകററി നിർത്തിടുന്നു
നരനെ-സ്സോദരനെ-സ്സധർമ്മധാത്രി!!
നിരുപദ്രവിതന്നെയായിരിക്കാ-
മൊരു തിര്യക്കനുകമ്പനീയ,മിങ്ങോ?

14.

അയി ഭീരു, മെലിഞ്ഞ കാലു നൽകി
തവ സർവ്വജ്ഞനറിഞ്ഞുകൊണ്ടുതന്നെ.
വിഷമിപ്പു മൃഗാദനൻ ദ്രുതം നിൻ-
ഗതിയാൽ, ആശുഗദേവവാഹനം നീ,

15.

വനവേടർ വലയ്ക്കകം കുടുങ്ങി-
ടിന മാൻപേടയെ മുക്തനാക്കി മുന്നം.
പ്രതിയോഗിയിലുമുള്ളണച്ചു വെപ്പി-
ച്ചൊരു പൌരസ്ത്യമഹസ്സിനെ സ്മരിച്ചു.



16.

മിഴിനീർ വെറുമുപ്പുവെള്ള;മുള്ളം
വ്രണമാകും നെടുവീർപ്പു വായു മാത്രം;
ഇതി ഭാവന!—ഹിംസതൻ കരാളാ-
കൃതിയായ്ത്തീർന്നു ഹതം ജഗത്തു ഹാ! ഹാ!

17.

പിടിയേന്തിയവൻ്റെ ചിത്തരംഗ-
പ്പടി കാഠിന്യകരാളമായ കത്തി
ഗളനാളിയിൽ നാളെ വീണു ഹാ! ഹാ!
ഹരിണീജീവമരുത്തുമാഹരിക്കും!

18.

കവികൾക്കുപമാനദാനദക്ഷം,
തവ കാതോളമണഞ്ഞ കണ്ണു കാമ്യം,
സരളാശയ സാക്ഷി,യന്ധകാരാ-
വൃതമായ്ക്കണ്ടിടുമാശു കർമ്മസാക്ഷി!

19.

നിജപാദമണഞ്ഞ വന്യജീവി-
യ്ക്കേഴമിട്ടുവ്വിധിയാൽ വനസ്പതേ, നീ,
വിലപിപ്പൂ! വിഹംഗമസ്വരത്താൽ
സവികാരം ജഗദീശ! ജന്തുപോലെ.

20.

തളിർമേനി സമാർദ്രമാം കരത്താൽ
തഴുകും രാവിൽ മൃഗാംഗനേ, മൃഗാങ്കൻ:
ഹിമശീകരബാഷ്പവും പൊഴിക്കും
പുലരിപ്പൂമിഴി, നിന്നപായഖിന്നം!

21.

ക്ഷിതി കമ്പിതമാക്കിയില്ല കൈയു-
ക്കൊളി വീശും പ്രതിഭാപ്രഭാവമില്ല;
നിരുപദ്രവ ശാന്ത രമ്യജന്തോ,
ചരമം നിൻെറ വിലാപകാവ്യകാരി.



# പ്രേമവ്രതം.

(കേക)

## I

പാതിരക്കുളുർത്തിങ്കൾ പാൽമഴ പൊഴിക്കവേ,
പായുന്നു യമുനതൻ വക്ഷസ്സിലൊരു തോണി.
പുളകോദ്ഗമകാരിപ്പൂനിലാവുലാവിന
കുളുർനീർ നിചോളത്തിലതു നീൾക്കസവിട്ടു.

നീരവമായ രാവിൽ നിമ്നഗാതരംഗത്തിൽ
നീളവേ നിനാദമങ്ങൊന്നു മാറെറാലിക്കൊണ്ടു:—
‘മാനുഷനിശ്ശ്വാസത്തിൻ മാലിന്യം തീണ്ടാത്തിടം—
മൗനം മാമുനിമാരുമാണ്ടൊരാശ്ശാന്താശാന്തം—
കാന്താരമർമ്മം—ദൂരെക്കാണുന്നു, തുഴക നീ!
കാണിയും വൈകാതെയങ്ങെത്തട്ടെ തോണിക്കാര!’

ആരാണീയസാമാന്യസാഹസകർത്താവാവോ?
വൈരാഗ്യനിരതനോ, നൈരാശ്യനിഹതനോ?
ഔഷസരാഗം രഞ്ജിച്ചുള്ള പൂങ്കവിൾക്കുമ്പിൽ,
ഈഷദുന്മിഷിതമാമീക്ഷണപുടങ്ങളിൽ,
നഗ്നമായ് നിഴലാട്ടുന്നുണ്ടൊരു നിരാശത—
ഭഗ്നമാം മനോരഥം—ഭഗ്നഭാവനാസർഗ്ഗം.
മുട്ടോളം നീണ്ട ബാഹാമുസലം, നിവിർന്നിടം-
പെട്ടോരു ഉരോന്തരം, മേദുരതാരുണ്യശ്രീ-
രാജന്യതേജസ്സോളംവെട്ടുന്നു; നൈരാശ്യമേ,
രാജതാംബരത്തെ നീ മഷിദൂഷിതമാക്കി!

പച്ചനെൽക്കതിർക്കുല പാഴാക്കുന്നിതു ചാഴി;
പിച്ചകപ്പൂവിൽപ്പോലും കിടപ്പൂ ചെറുകീടം;
മെച്ചമായ് പൊൻപൂശിട്ടു കാണുന്നു പുരോഭാഗം;
പ്രച്ഛന്നപടത്തിൻെറ പിന്നിലെക്കഥയെന്തോ?
തൃണമായ്ത്തള്ളീ തൃതീയാർത്ഥത്തെ നേടാൻ, പ്രേമ-
തൃഷിതൻ ബാഹ്യാഭോഗബാഹുല്യമങ്കോപാത്തം!
വിന്ധ്യൻെറ വിരിമാറിൽ തച്ച് ശിലാതലംപോലെ
വന്ധ്യാശൻ മനക്കരുത്തോന്നുവാനെത്തിച്ചേർന്നു.
കാഷായവസ്ത്രത്താലും, കാന്തികന്ദളിതാംഗം
കാമുകാദശ്രുതൻ മൂടിനാൻ ഭൂതിയാലും.
ഏതൊരു വിലാസിനി വ്യസനിപ്രഭോ! ഭവാൻ
പൂതമാം പ്രണയത്തിൻ ദാരുണപരിണാമം!!

*　　*　　*　　*

സ്വർഗ്ഗീയസ്വയംപ്രഭാപുഞ്ജമേ, കാർമേഘാളി
മാർഗ്ഗം തേ മറയ്ക്കട്ടെ, ദുർവ്വാരവാതാഹതം;
നിൻനിറകതിർവീശി നിർമ്മലനഭഃസ്ഥലം
മിന്നിടും മുന്നേക്കാളുമചിരാൽ ചരിതാർത്ഥം!
പായുമപ്പയോവാഹപങ്ക്തിയെ നിറുത്തുവാ-
നായുയർത്തുന്ന കൈയേ, നിയേറെ ഹാസാർഹമാം.
വെൽക നീ, മലത്തൊത്തിൽ തുളുമ്പും തെളിതേനേ!
വെൽക നീ, പൂങ്കോകിലഗളനിർഗ്ഗളൽധാരേ!
മാനസക്ഷേത്രത്തിലെക്കാഞ്ചനക്കൈവിളക്കേ!
കാനലിൽക്കുളിരിളംപൂഞ്ചോലേ! രാഗപ്പൂൺപേ!
ചെങ്കതിരവൻ പുൽകിപ്പുലർത്തൈത്തെന്നലാട്ടും

തങ്കത്താരിതളാണോ തവ താരാട്ടുതൊട്ടിൽ?
പണ്ടു മൎത്ത്യനെത്തീൎത്ത മണ്ണാലേ പണിചെയ്ത
പാത്രത്തിൽ വെച്ചാൽ തെല്ലു കൈക്കുമേ തെളിനീരും!
മാധുൎയ്യമഞ്ജൂഷികേ! നിൻ ചെറുകണം ചെറു-
മായതിൽത്തുളിക്കാഴ്കിൽ കാഞ്ഞിരക്കായ് നിരല്ലേ?
നിരയപ്രായമാക്കി നൈരാശ്യം നിഹനിക്കും
നരജീവിതത്തിൽ നീ ഫുല്ലപുഷ്പാഭ ചേൎപ്പൂ!
കടന്നൽക്കുത്തും, കല്ലും, മുള്ളുമേ കൂട്ടാക്കാതെ-
കടപ്പൂ, നിന്നാമോദോന്മാദിതർ കാടും മേടും!
* * * *

മധുമഞ്ജരിയേന്തും വനികേ! മദാലസം
മധുരാലാപം വിധുകമിതാവോടും ചെയ്വൂ.
കാകളീസ്വാഗതത്താൽ സ്വീകരിക്കുക ദിവ്യാ-
ഭീകനെ—ദീപ്തപ്രണയാഹൂതസത്വാത്മനെ.
ശാന്തസംഗീതം പാടിസ്സാനുമൽപാൎശ്വത്തിലേ-
കാന്തസുന്ദരം പെരുമാറുന്നിതരുവികൾ!
താരിലും തളിരിലും തൈത്തെന്നൽ നൃത്തത്തിലും
തന്നുപാസനാമൂൎത്തി തിളങ്ങിക്കണ്ടു കാമി.
ഈലോകപ്രലോഭങ്ങളിവ്വിധമൊഴിയാതെ-
ത്താലോലിച്ചിതു രാഗതപ്തനിത്തരുണനെ.
* * * *

II

അന്തിച്ചോപ്പംബരത്തിൽ പുരളുംപോതു, പിറേ-
ന്നന്തികത്തൊരു യുവയോഗിയെക്കാണായ്വന്നു!
ചണ്ടിയിൽ വിടൎന്നുള്ള തണ്ടാരിന്നിതൾ രണ്ടു
കണ്ടിതു ഹൃത്സാരള്യസ്ഫാടികസംപുടങ്ങൾ.

ആഗതതപസ്വിതന്നാകാരം ഹതാശനി-
ലാകവേ പുനഃപുനഃ പുളകാവാപം ചെയ്തു.
ലോചനങ്ങളേ! തമ്മിലാലോകമൊന്നാൽ ചേത-
സ്സേചനപടുക്കളോ നിങ്ങൾ?—എന്തിതിൻ മർമ്മം?
ചാക്ഷുഷസ്നേഹമാമോ?—സോത്കണ്ഠം സമീക്ഷിക്കാം
സംക്ഷുബ്ധൻ മിതാക്ഷരം കുശലപ്രശ്നം ചെയ്തു.
'ആഹന്ത! ഭഗ്നാശന്മാക്കഭയസ്ഥാനം വനം
ആഹതഹൃദയനായണഞ്ഞേൻ സഹോദര!
നിശിതപ്രേമചിന്തോദ്ദീപകം ഹൃദ്ദാരകം
നിതരാം വിവിക്തമിദ്ദിക്കെന്നു തോന്നുന്നു മേ.'
'ഞാനുമങ്ങയെപ്പോലെ ദുർവ്വാരദുർവ്വേദനാ-
ലൂനമാനസം'—ഏവമദ്ധ്യോക്ത്യാ വിരമിച്ചു.
'ഇമ്മിഴിക്കമൃതൊഴുക്കീടുമങ്ങയെക്കണ്ടി-
ട്ടെന്മനം ചെന്താരിച്ചെടി ചെമ്മണ്ണിൽത്തഴപ്പിച്ചു.'
'ജനസങ്കുലദേശം പ്രാപിക്ക! ഭഗ്നാശർ നാം
വനംവിട്ടിനിപ്പരീക്ഷിക്കുകാപ്പരിസരം.'
നേരിയോരിരുൾശ്ശീല നേപത്ഥ്യസ്ഥിതനിട്ടു;
വാരിതം തത്സാന്ധ്യസരാവസരശ്രീ.
'ആകാമങ്ങനെ, മാർഗ്ഗം കാണിക്കു മമ സഖേ!
പോകാം' എന്നോതിയഭ്യാഗതനെത്തുടരവേ,
കാലിടച്ചയാൽ കൈത്താരവലംബിപ്പാനാഞ്ഞു;
വേല്ലിതകളേബരമാഗതൻ മാറിമാഞ്ഞു.
പ്രേയാന്റെ ഹൃത്സൌന്ദര്യം വൈരാഗ്യം വിഴുങ്ങാഞ്ഞാൻ
മായാതാപസനായി മാഞ്ഞതാ മനസ്വിനി!

* * * *

## പ്രേമവ്രതം

കാലകല്ലോലങ്ങളിൽ കണ്ണീരിൻ കണികയും,
ലോലവായുവിൽപ്പാടേ ലയിച്ചു നെടുവീർപ്പും,
നിർജ്ജനദേശം മധുനിഷ്യന്ദിവേണുസ്വാനാ-
വ്യഞ്ജകമാക്കി വൃന്ദാവനശ്രീ ചൂഴും വീശി,
പ്രേമരൂപനെ മനഃക്ഷേത്രത്തിൽ കൺകുളുർക്കെ-
ക്കാമാനുകൂലം കണ്ടു ശാന്തിമുദ്രിതയായി,
ആശ്രമാന്തികേ മേയുമിളമാൻകിടാവിനെ-
യശ്രദ്ധമദ്ധ്യാലോകം ചെയ്തുമേ ചേതോഹരം,
ഒരു താപസകന്യ വാസന്തോഷസ്സുപോലെ
മരുവുന്നിതാ—നിത്യപ്രണയാത്മികേ! തൊഴാം.

ചവിട്ടിപ്പോകായ്കയിച്ചാരിത്രതേജഃപുഞ്ജ-
പവിത്രീകൃതദേശം പ്രേമഘാതകന്മാരേ!
ശിഥിലീകൃതമായീബ്ഭൗതികദേഹബന്ധം
പതിക്കും കാലം പ്രതീക്ഷിക്കുകയല്ലീ കല്യേ!
ചാരിതാർത്ഥ്യത്തെ. പ്രാപിച്ചീടുക: നിത്യബ്രഹ്മ-
ചാരി താൻ ഭവൽപ്രേമഭാജനം, ബാല്യബന്ധു.

മാനസം തേനൊഴുക്കാൻ സേചനം ചെയ്യുന്നൊര-
മ്ലാനമാമനുരാഗസൂനത്തെസ്സ്വാർത്ഥോന്മത്തൻ
പാഴ്മണ്ണിൽപ്പറിച്ചിട്ടു തൻ കൃപാണിയാം പാണി
കോമളം മറ്റൊന്നിലുൾക്കൊതിയാൽ നീട്ടീടുന്നു!!
ഹതജാതിയാൽ മിഥഃപ്രാപ്തിനൈരാശ്യപ്രേമ-
വ്രതരേ, പരത്തുവിൻ ത്തൂമണം പരത്തിലും!

# ഞാൻ കണ്ട കനകദീപിക.

---

(കേക)

കൊടുങ്കാടിട, മൂടും കൂരിരുൾ, ഏകൻ, ചുറ്റും
കടവാക്കൂട്ടം, നടക്കൊണ്ട പാതിരനേരം—
കുടിലപ്രകൃതിതൻ വാർചില്ലിച്ചുളിവിലോ
കുടുങ്ങിപ്പോയോ! പാവം! സംഭ്രാന്തപഥിക നീ! 1

പിറന്നിട്ടൊരു രണ്ടു നാഴിക മാത്രം ചെന്ന
ചെറുപൂന്തിങ്കൾക്കിടാവുറങ്ങിക്കഴിഞ്ഞല്ലോ.
കൂരിരുളലയ്ക്കുന്ന വിണ്ണമേ വിസ്മേരമാം
താരിളംതന്തുവൊന്നു നീട്ടുകിൽ നിസർഗ്ഗാംബേ. 2

കൊച്ചുകോരകത്തേയും കോൾമയിർക്കൊള്ളിച്ചുടൻ
കോമളകുസുമമായ് വിടുർത്താനതു പോരും.
നിമ്പുരോഗതി പാന്ഥ,നിബിരീസാന്ധകാര–
നിർമ്മുക്തമാക്കാൻ നേർത്ത കൈത്തിരിയൊന്നേ വേണ്ടൂ! 3

വല്ല പാഴ്ക്കുടിലിലുമത് ഫുല്ലമാകാൻ യോഗ–
മില്ലാതെ മിന്നിമിന്നി നിൽപ്പുണ്ടാമൊരു ദീപം.
ആ ഹതഹൃദയ,നിൻ വിധിയെ വിളക്കുവാ–
നായതു മതി: നിനക്കതുതാൻ നിറതിങ്കൾ. 4

ഏകാന്തമിരുളുണ്ടോ? വ്യാമിശ്രം പ്രഭാന്ധ്യങ്ങൾ;
വൈകാതെ വീശും മൃദുവൈഭാതപ്രഭ വാനിൽ.

അവിഭാവ്യമായുള്ള ഭവിതവ്യതേ, തവ
വിവിധവ്യാപാരത്താൽ വ്യാമൂഢമല്ലോ ലോകം. 5

തന്മിഴിസ്സൂമ്മതൊഴക്കീടുമാറല്ലാനമാ-
യുന്മനസ്സാരാലണിപ്പൂങ്കതിർ ചിന്നിക്കണ്ടു;
ഹതജീവിതത്തിലുമൊളി വീശുവാൻ വല്ലും
നതഗേഹാന്തസ്ഥിതസ്സ്നിഗ്ദ്ധദീപിക വെൽക! 6

കാന്താരമമ്മം വൃന്ദാവനശ്രീ ചൂഴം വീശി;
കാന്താഭദീപം തനിപ്പാന്ഥനു തുണ നൽകി;
വാസരേശ്വരൻ പുൽകും കാകളി പുളകിത-
വാസന്തോഷസ്സായ് മാറീ, പാഴിരുൾപ്പാതി രാവും. 7

ക്ലേശത്തിൽ തെളിഞ്ഞ തേൻതുള്ളിയൂറിയവാറുദ്-
ദ്ദേശത്തിലൊതുങ്ങാതിമ്മട്ടവനോതിപ്പോയി:—
'പാഴ്ത്തിരി തിരഞ്ഞ ഞാൻ പാതിരക്കൂരിരുട്ടിൽ
പാഴ്ത്തിരിയാതെ കണ്ടേൻ കനകപ്രദീപിക!' 8

# ശാന്താവസ്ഥം

---

ചൊരിഞ്ഞു പേമാരി മരീചി മാറി-
മറഞ്ഞു; വൈദേശികമാർഗ്ഗചാരി
എരിഞ്ഞ ദീപക്കതിരൊന്നു കാൺകെ-
ത്തിരിഞ്ഞു സദ്മാഭിമുഖം സമോദം. 1

സുമന്ദഹാസസ്ഫുരിതാഭ വീണ്ടും
വെള്ളിശ്ശലാകയ്ക്കു വിളക്കമേകി,
സാരള്യസത്തിന്നുറവായ നേത്ര-
ദ്വയം സ്വയം സ്വാഗതമോതിയോതി, 2

സംതൃപ്തിയെസ്സന്നതജീവിതത്തിൻ-
സംഫുല്ലപുഷ്പദ്യുതിയാൽ പുലർത്തി,
സച്ചിന്തനാകുഞ്ചിതമായിടാത്ത-
ലലാടമുത്കണ്ഠ വെളിപ്പെടുത്തി, 3

നീണ്ടുള്ളൊരാകാരമകത്തുനിന്നു
കോലായിലേയ്ക്കൊട്ടു കുനിഞ്ഞുനോക്കി,
അഭ്യാഗതന്നക്ഷിപുടത്തിലപ്പോ-
ളഭൂതപൂർവ്വാമൃതധാര തൂകി. (വിശേഷകം) 4

മഹാനസാദ്ധ്യക്ഷത മാനനീയം
വഹിച്ചു സുവ്യഗ്രമതാ,സുമാംഗി
ത്തൂമുത്തണിസ്വേദകണം തുടച്ചു
വരുന്നു വാസന്തവിഭാതലക്ഷ്മി. 5

അച്ഛന്റെ കണ്ണിന്നുനയാമനുജ്ഞ
കൈക്കൊണ്ടു പാത്രസ്ഥഫലോപഹാരം
ആകസ്മികാഭ്യാഗതനേകി നിന്നാൾ
ശാലീനതാപേശലമാതിഥേയി. 6

ഗ്രാമീണകന്യാമുഖമുക്തമാകു-
മകൃത്രിമക്കൺമുനതൻ വിലാസം
നാനാവിധം നാഗരികാംഗനാക്ഷി-
പാതം പരീക്ഷിച്ചവനിൽപ്ഫലിച്ചു. 7

മുഗ്ദ്ധം നിരഭ്യസ്തമുഖപ്രസാദം
പാഴൂഴിയിൽ പാൽപ്പുഴ പാന്ഥനേകി:
കാർകൊണ്ടൽ കാശ്മീരകമേന്തിടും മ-
ട്ടാഹാര്യസൌന്ദര്യപരീത,പൌരി. 8

ചാർവ്വംഗിയിൽ ചാക്ഷുഷരാഗമായാൾ-
ക്കൽഭുതമുദ്യൽപുളകാനുമേയം;
ദൈവോപനീതം നിധി ഹേ! യുവാവേ,
നീയുദ്വഹിയ്ക്കു, സുകൃതൈകലഭ്യം! 9

കുമാരികാസ്യക്കുളുർവെണ്ണിലാവും,
നീലോല്പലപ്പൂക്കളുമുല്ലസിക്കേ,
നിത്യം നിരാഡംബരജീവിതത്തി-
ലാഡംബരം ചേരുകതന്നെ ചെയ്തു. 10

അത്തന്വി തണ്ണീർക്കുടമേന്തിയേതിൻ-
തടം നനച്ചു തളിരൊത്ത കൈയാൽ

താർത്തെന്നലിൽത്താണ്ഡവമായിടുന്നാ-
ച്ചെന്തെങ്ങിലും ചേന്നു പയോധരശ്രീ. 11

ഗൃഹേശിതാവിൻ മതിപോലെമഞ്ജു-
കേദാരഭൂവൊന്നിത; കേരമദ്ധ്യേ,
സുശാന്തമായ്, സാധുസമാർദ്രമായി
വിശാലമായേ,റെ വിളഞ്ഞുകാൺമൂ! 12

ഉത്തുംഗസൌശില്പസമൃദ്ധി, കന്യാ-
കടാക്ഷസമ്പത്തിവയൊത്തിണങ്ങി
അസ്സന്നതാഗാരവുമധ്വപനിനൻ
പൂമേടയെക്കാളൊളി പൂണ്ടു കണ്ടു. 13

ബാഹ്യാനുഭോഗോചിതവിത്തമങ്കോ-
പാത്തം സമസ്തം പഥികന്നു പണ്ടേ;
ആത്മാനുകൂലം പ്രകൃതിപ്രലോഭ-
ഭാഗൈകലോലൻ തിരയുന്നു ഭവ്യം. 14

മന്ദം മനോവല്ലകിതൻെറ തന്ത്രി
താനേ നിനാദോന്മുഖമായി നില്ക്കേ,
പലപ്പൊഴും പൌരവിരാവപൂര-
മദ്ധ്യേ സ്ഫുരത്ക്വാണമഹോ, ലയിപ്പൂ! 15

പടന്നു നിശ്ശബ്ദത നാലുപാടും;
നീലദ്യുതിവ്യാപ്തനഭസ്സു മേലെ;
പച്ചത്തൃണാസ്തീർണ്ണതലങ്ങൾ താഴെ;
നീച്ചാലു നീളെ;—ക്കവിതേ കളിക്കു! 16

ചാണയ്ക്കിടാപ്പാടു ചിലപ്പൊഴെല്ലാം
മാടത്തിലും കാൺമൂ മണിപ്രകാണ്ഡം.
ആരായുവോർക്കായതലക്ഷ്യമല്ലാ;
കാവ്യാധ്വഗന്മാർക്കതയത്നദൃശ്യം. 17

ഇഗ്ഗ്രാമകാമൻ കവിയാണു; കാൺമൂ
സുശാന്തഭൂവിൽ സുലഭം പ്രമേയം;
ഉത്ഭിന്നഗാഥാശതസൌരഭത്താൽ
സത്സാഹിതീവാടി തദീയസദ്മം. 18

തളിർത്ത തൈമാന്തരുവിൽക്കരേറി-
പ്പൂങ്കോകിലം പാട്ടിനൊരുങ്ങിടുമ്പോൾ
കൊത്തിക്കൊറിച്ചാശ്ശുകി കൊഞ്ചിടുമ്പോൾ
തൻതൂലികത്തുമ്പിളകാൻ തുടങ്ങും. 19

പ്രേമപ്രവാഹം പ്രബലീഭവിക്കേ,
രണ്ടന്തരംഗങ്ങളിണങ്ങി രമ്യം;
സ്വഭാവിജാമാതൃപദത്തിലിസ്സ-
ത്സ്വഭാവനെച്ചേതസി ചേർത്തു വൃദ്ധൻ. 20

കുളിർത്ത പൂങ്കോരകമേ മധൂളി
തുളമ്പുമാറാശു കരാനുഷംഗം
വിടർത്തിടും; നിന്റെ വിശിഷ്ടഗന്ധം
സൽക്കാവ്യകൃദ്വർണ്ണനവസ്തുവാകും. 21

ആദർശരാഗം സ്വവിപഞ്ചിയിങ്ക-
ലാലാപനം സ്വാനുഭവാനുരൂപം

ഭവാനു ചെയ്യാം സുകവേ, വൃഥാപി
വിഭാവനാധീനത വേണ്ട, വേണ്ട! 22

പരീക്ഷിതാക്ഷീണഗുണനൻ യുവാവു-
തൻ കൈയിലർപ്പിച്ചു തനൂജയാളെ;
ആ വൃദ്ധജായാവരരന്തിനേരം
പണ്ടേതിലും ശാന്തി പടന്നു കണ്ടു. 23

* ഒരിക്കലാകസ്മികമായൊരുത്തൻ
പുരത്തിൽനിന്നെത്തി നിദേശമോട്ടം;
ശാന്തോല്ലസത്ജീവിതശാരദാഭ്രം
ദുർവ്വാരമാം ദുർദ്ദിനമായി മങ്ങി. 24

പ്രസിദ്ധമാകും പ്രഭുഗേഹമൊന്നിൽ
സംജാതനിസ്സന്തത സത്മവാസി
കഴിഞ്ഞുപോയ് കാരണവന്റെ കാലം;
തത്സ്ഥാനമിന്നിത്തരുണന്നുതന്നെ. 25

ആബ്ഭാരമെല്ലാമനുജന്നു നൽകി-
പ്പൌരപ്രഭാവക്കറതീണ്ടിടാതെ,
പ്രേമപ്രദീപക്കതിർ കണ്ടൊരേടം,
വ്രജിച്ചു ശാന്താവസഥം വ്രതസ്ഥൻ 26



* പ്രഭുകുടുംബത്തിലെ കാരണവൻ അന്തരിച്ചശേഷം സ്ഥാനാവകാശി നമ്മുടെ യുവാവായിരുന്നെങ്കിലും, ആ പരിസരം തന്റെ മനസ്ഥിതിക്കു് അനുകൂലമല്ലായിരുന്നതിനാൽ, തറവാട്ടിൽ ചെന്നു ഭാരം അനുജനെ ഏല്പിച്ചു മടങ്ങി.

# വാടാമല്ലിക. *

(കേക.)

ജയിക്കു! പരാർത്ഥൈകപരത്വം ഭാരസ്ഥന്നു
നിയതം നീട്ടിക്കാട്ടും ഹസ്തമേ അത്താണി നീ!
പാർശ്വപാദപമേറിപ്പൈങ്കിളികളേ, നിങ്ങ-
ളെൻ ശ്വശുരന്റെ കീർത്തിപേർത്തും പാടുകയാവാം.
വാടാമല്ലികയങ്ങു വിരിച്ചിട്ടൊരു വീഥി
തേടാനിജ്ജാമാതാവു തെല്ലേറെപ്പണിപ്പെടാം.

മൂക്കിലിങ്ങൊരേടത്തു നിന്നെന്റെ മൂളിപ്പാട്ടു
ദിക്കിലെങ്ങുമേ മുഴങ്ങീടുകിലിവൻ ധന്യൻ.
അതുലം സുവർണ്ണങ്ങളെൻ തൂലിൽത്തുളുമ്പുകി-
ലതുതാനല്ലോ ധനം; അതു താനെന്റെ ദാനം.
മററുള്ളോരുടെ ഗുണധോരണി വാഴ്ത്താൻമാത്രം
പററുമിപ്പരാക്ഷേപ പാപനിർമ്മുക്തഹസ്തം.

പൂമണമേന്തിയെങ്ങും ചരിക്കു, തൈത്തെന്നലേ!
പൂവനം പുളകിതമാക്കുക പുംസ്കോകില!
അങ്ങുതൻ നാമാങ്കിത 'മത്താണി' കാണുന്നേര-
മെങ്ങനെ വിസ്മരിപ്പു ജീവിതവിശുദ്ധിയെ!
ധർമ്മശാഖിയ്ക്കു ധനാസേചനം ഭവാൻ ചെയ്കേ,
നിർമ്മലഫലമൊന്നല്ലി,ത്ര കാച്ചിതു കാലേ!

---

* എന്റെ ശ്വശുരൻ പി. മാക്കുണ്ണി അധികാരി അവർകൾ എടക്കുളം വഴിയിൽ കെട്ടിച്ചിട്ടുള്ള പല അത്താണികളിൽ ഒന്നിൽ ഒരാൾ ചുമടിറക്കി ആശ്വസിക്കുന്നതു കണ്ടിട്ട്.

നമ്രശീഷ്രായെത്ര ചുമടേന്തുവോർ ചുടം-
നട്ടച്ചയ്ക്കേറെയങ്ങേ നന്മയെ വാഴ്ത്തുന്നുണ്ടാം!
ജീവിതവിപഞ്ചിതൻ തന്ത്രിയിൽത്തങ്ങും നാദം;
നാവിക ദിഗ്ഭ്രമത്തെ മാററുന്ന മണിദീപം—
പണം—എങ്കിലു,മെന്തോ ചിലപ്പോൾ ചേർപ്പൂ ദൈവം
മണമാളുന്ന മാല്യം കുരങ്ങിൻ കയ്യിൽ പോലും!
സംഭൃതാത്ഥത്തെയേറെത്ത്യാഗാത്ഥം നീക്കിവെച്ച
സൌഭ്രാത്രമൂത്തേ, ഭവാൻ നിമ്മമകമ്മയോഗി!
പാവിതസ്ഥലിയിതിൽ ഭാരസ്ഥപഥികന്മാർ
തൂവിയപ്പുണ്ണീത്തുള്ളി തുടച്ചു തളിപ്പീലേ?
ജീവിതച്ചുമടേന്തിയെത്ര പേരത്താണിക-
ളീവിധം തേടുന്നുണ്ടാം, തെല്ലിട വിശ്രമിപ്പാൻ!
ആരാലൊന്നക്ഷിലക്ഷിഭവിക്കാതനുവേലം
നൈരാശ്യനിഹതരുണ്ടെത്രപേരഹോ, വിധേ!
പഴ്വേനൽച്ചുടുമണ്ണിൽ പാദങ്ങൾ തട്ടുന്നേരം
പാവമേ,പൊള്ളിബ്ഭാരഗൌരവാൽ തല നൊന്തും
നെടുവീപ്പിട്ടുവോരെ തങ്കയ്യാൽത്താങ്ങിയാരോ
വിടന്നുതണലിങ്കൽ,അപ്പുണ്യരൂപൻവെൽക!
സോദരർ ചുടുംനെടുവീപ്പുകൾ വിട്ടീടട്ടെ;
സ്വേദത്തിൽക്കുളിക്കട്ടെ; കാൽനൊന്തു കണ്ണിക്കട്ടെ—
വീശുവാൻ പങ്ക വേണം; പൂശുവാൻ പനിനീരും;
വിശ്വമേ,സ്വാത്ഥത്തിൻെറ വിത്തായി മാറീ വിത്തം!
നതജീവിതയാത്രാവീഥിയെ വിളക്കുവാൻ
നിതരാമിവക്കൊരു നേത്ത കൈത്തിരിപോരും!
അദൃശ്യമൊരുകരമൊടുവിൽത്താങ്ങാനുണ്ടാം;
അദൃഷ്ടോദയം കാണാം; ആശ്വസിക്കുവിൻ നിങ്ങൾ!



൨ ൭ ാ ള്ളും

# സഹാറയിൽ പൂഞ്ചോല.

---

(മാകന്ദമഞ്ജരി)

കാർമുകിൽമാലകൾ കമ്രഭ്രവ്യോമത്തെ
ദുർമ്മുഖം കാട്ടിദ്ദൂഷിപ്പിക്കുന്നു!
ചെങ്കതിരെങ്ങും ചൊരിഞ്ഞ പുലർകാല-
ത്തങ്കത്തരണിയിൽനിന്നു നീളെ
പാതാളകാളിമ പാരിൽ പരന്നിതു;
വേതാളപാളികൾ കേളിയാടി!
ചീറിയലറുമറബിക്കടൽത്തിര-
ത്തേറിയോരുഷ്ണനിശ്വാസങ്ങൾ
ആറിടുന്നില്ല; മരുത്തു മലയാദ്രി-
യേറിയാറാടിയടിക്കിലും ഹാ!
പിന്തിരിയാതെ പ്രയാണം ചെയ്തീടുകി-
ലന്തിപ്പൂന്തിങ്കളുമൊഴുക്കും
നൈരാശ്യമേലാർക്ക നേരായ സൌരഭ്യ-
സാരാംശം പാരാകെ വീശിക്കൊള്ളും
ബന്ധനം ഭേദിക്കും; മൊട്ടു വികസിക്കും
ബന്ധുരസൂനമായ് സോദരരേ!
പൊള്ളും സഹാറയിൽ പൂഞ്ചോല കണ്ടിടാം
മുള്ളുകൾക്കുള്ളിൽ മലർക്കുലയും

മോഹനകാന്തിപ്രവാഹമൊന്നുണ്ടിതാ
സ്നേഹസന്ദീപിതമായിക്കാൺമൂ!
ദൈവീകമാകുമജ്യോതിഷ്കിരണങ്ങൾ
ജീവിതവീഥി വിളക്കിക്കൊള്ളും.
വിണ്ടലം വാർമഴവില്ലൊളി വീശിടും;
കണ്ടകം കണ്ടകന്നിടൊല്ലേ തും
നിളെച്ചിരിക്കുവിൻ! നിരഭ്രനീരദം
നാളെപ്പൊഴിക്കും പനിനീർവർഷം

സ്വാതന്ത്ര്യശംഖത്തിൽ ചേതോവിമോഹന-
സ്ഫീതസ്വനാപൂർണ്ണം ധർമ്മക്ഷേത്രം
കൊട്ടിയടച്ചുള്ള കോവിൽക്കവാടങ്ങൾ
മുട്ടി!ത്തുറക്കുവിൻ മുക്തിക്കായി
സ്വേദകണമണിമാല്യോപഹാരത്താൽ
സാദരമീശസപര്യ ചെയ്വിൻ!
ബാലവിഹംഗങ്ങൾ പാടിപ്പറക്കുമി-
ക്കാലത്തു കണ്ണുമടച്ചു നിങ്ങൾ
സ്വാതന്ത്ര്യസ്വപ്നങ്ങൾ കണ്ടുകൊണ്ടാഹത-
ചേതനചേന്നു ശയിച്ചാൽപ്പോരാ;
പൊള്ളും സഹാറയിൽ പൂഞ്ചോല കണ്ടിടാം
മുള്ളുകൾക്കുള്ളിൽ മലർക്കുലയും

# സേവിനീരത്നം.

(കേക.)

I

അന്നത്തെ നൈശാകാശമിരുളിൻ ചുരുളിനാൽ
ഛന്നമായ് പ്രകൃതിതൻ ദുർല്ലളിതാംശംപോലെ

---

സംഗ്രാമസിംഹന്റെ മരണാനന്തരം രാജ്യാവകാശിയായ 'ഉദയസിംഹൻ' ശിശുവായിരുന്നതിനാൽ വൈമാത്രേയനായ വിക്രമജിത്താണു ഭരണാധികാരം കയ്യേററതു്. സാമന്തന്മാരും സചിവന്മാരും പ്രജാസമുദായവും വിക്രമജിത്തിന്റെ ദുർഭരണത്താൽ അതൃപ്തരായ് സംഗ്രാമസോദരനായ പൃഥ്വീരാജന്റെ അനൌരസപുത്രനായ 'വനവീര'നെ മിവാറരാജനായ് നിശ്ചയിച്ചു. കുടിലാശയനായ വനവീരൻ മിവാരാധിപത്യം നിർബ്ബാധം സ്വായത്തമാക്കുവാൻ വേണ്ടി വിക്രമജിത്തിനെ അപ്രതീക്ഷിതമായ് വധിക്കുകയും ഉദയസിംഹനെ സംഹരിപ്പാനൊരുങ്ങുകയും ചെയ്തു. ആ ഘട്ടത്തിലാണു കഥാവതാരം.

രാജപുത്രരുടെ ഇടയിൽ ക്ഷൗരകന്നു പാചകവൃത്തികൂടി പതിവുണ്ടു്. പ്രസ്തുത ക്ഷൗരകന്റെ വംശക്കാർക്കു പരമ്പരാഗതമായ് ആ രാജധാനിയിൽത്തന്നെയാണു പ്രവൃത്തി. അതിൽ കവിഞ്ഞ രാജഭക്തിയും അയാൾക്കുണ്ടായിരുന്നു * * * * ധാത്രിയായ 'പന്ന' കണ്ണീരും കയ്യുമായി പിറേറന്നാൾ അവിടെനിന്നു് ഒഴിഞ്ഞുമാറി നിശ്ചിതസ്ഥലത്തു ക്ഷൗരകനോടു യോജിച്ചു. വനാന്തരത്തിലും ഗിരിപഥത്തിലും ഗൂഢമായ് സഞ്ചരിച്ചു് അവർ രാജശിശുവെ ഒരു ആപ്തബന്ധുവിന്റെ വംശഭരമേല്പിച്ചു മൃതപുത്രയായ 'പന്ന' ശൂന്യഹൃദയത്തോടെ മടങ്ങി. വനവീരൻ വംശവിച്ഛേദം വന്നുവെന്നു കരുതി നിശ്ചിന്തനായ് നാടുവാണു. ഉദയസിംഹനു പ്രായപൂർത്തി വന്നതോടുകൂടി 'പന്ന' ആ രഹസ്യം സാമന്തന്മാരെ ധരിപ്പിക്കുകയും, അവർ നീചാശയനും പ്രജാദ്രോഹിയുമായ വനവീരനെ രാജ്യഭ്രഷ്ടനാക്കി ഉദയസിംഹനെ വാഴിക്കയും ചെയ്തു.

ആലോകനാലോചനാതീതമായെന്തൊക്കെയു-
ണ്ടീലോകയവനികയ്ക്കന്തരാ നടക്കുന്നു?
ഭൂതത്തിൻധ്വനിവാനിലലയുന്നിതു നീളേ
വാതനീതമായ്വർത്തമാനമർമ്മരം കേൾപ്പൂ!

നേപത്ഥ്യസ്ഥിതൻ മാത്രം നേരറിയുന്നു, ഭാവി
ഗോപനം ചെയ്യുന്നു തൻ ചെറുനിശ്വാസംപോലും!

ഉദ്ഗീയമാനമാകുമപദാനത്താലാര്യ-
വർഗ്ഗീയസ്വാഭിമാനം കാത്തൊരാദർശഭൂപൻ.

സിംഹസംഹനനൻ, ദുർബലബാഹുവിൽപോലും
രംഹസ്സു പുലർത്തുമപ്പേരു — സംഗ്രാമസിംഹൻ

ആരക്തം നിജപിഞ്ചുഞ്ചുണ്ടിലൊഴുകിടും
വീരകൌമാരകാന്തിയേന്തുമാ'സ്സിംഹ'ക്കുട്ടി-
'ഉദയൻ' ശയിക്കുന്നു സൌവർണ്ണപര്യങ്കത്തി-
ലുദയാചലോപരി ബാലഭാനുവെപ്പോലെ

അത്താഴമമൃതേത്തു കഴിച്ചത്തിരുമേനി-
യത്തൊട്ടിൽ നിദ്രാമാതിൻ മാറിൽ വീണതേയുള്ളു.

'കളിച്ചു കളിക്കാനും, മോടാനും, ചാടാനും; പൈ-
ങ്കിളിയ്ക്കു പറക്കാനും; പൂക്കൾക്കു വിരിയാനും

ഏതോരു ശില്പി തീർത്തു വെച്ചതാണിതു വിധം
ചേതോലോഭനമായ ലോക'മെന്നോർക്കും ബാലൻ

ആയതമുപജാപവലവൻ വിഷലിപ്ത-
മായാരോ തലയ്ക്കുമേൽ വീശുമെന്നോരാവതോ?

പണ്ടയ്ക്കുപണ്ടേ രാജധാനിയിൽ ധാത്രീവൃത്തി-
യാണ്ട സദ്വംശമൊന്നിൽ സംജാതയല്ലോ 'പന്ന' *
ജീവനരസായനദാത്രിയെന്നെന്നേയ്ക്കും ദു-
ർദ്ദൈവത്താൽ പിരിഞ്ഞിവൻ ധാത്രിയിൽ സമർപ്പിതൻ
തന്നിൽ നിക്ഷിപ്തമായ നിക്ഷേപഭാരം 'പന്ന'
മന്നിലേതിനെക്കാളും മാഹാത്മ്യമേറിക്കണ്ടു-
തന്നുടെ നികടത്തിൽ സ്വന്തപുത്രനും ശയി-
ക്കുന്നു; തഞ്ചെറുകയ്യേ തായയ്ക്കു താങ്ങായുള്ളൂ!
മാംപൂവിൽ നിന്നടുത്ത മല്ലിക മലർത്തോത്തിൽ
മാറിമാറിപ്പറക്കും രണ്ടു വണ്ടുകൾ പോലെ
പ്രേമശീതളമാകുമാനീലനയനങ്ങ-
ളോമനക്കുമാരരിലങ്ങിങ്ങും വിഹരിച്ചു.
"ഇന്നൊരു കളിത്തോഴനിക്കൊച്ചുതിരുമേനി-
യ്ക്കന്നേകപുത്രസമ്പത്തൊരുനാൾ യുവാവായി
ഇന്നത്തെപ്പോലെയന്നു മീ മിവാരാധിപൻെറ
സന്നിധിതന്നിൽപ്പടക്കളത്തിൽ ഭടനായോ,
ആസ്ഥാനമണ്ഡപത്തിൽത്തന്നെയോ—ഭാവിഗർഭ-
സംസ്ഥമാണെല്ലാം—പെരുമാറുവാനിടവരാം.
സ്വാമിക്കും ഭൂമിക്കുമായ് ഹോമിപ്പാൻ മാത്രം ഭൃത്യ-
നാമിവൻ ഗാത്രം പോററിപ്പോരുന്നു നിസ്സ്വാർത്ഥ ഞാൻ
പമ്പരം, പാവ, പന്തിക്കളിക്കോപ്പുകളേന്തും
പല്ലവമൃദുലമാം പാണിയിൽ ചെങ്കോലേന്തി

* രത്നം.

പണ തൻ പിഞ്ചുഭാരം ഭാസിക്കാനിടയാക-
മന്നത്തെക്കുത്തുഫലമിന്നു ഞാൻ സ്വപ്നം കാൺമൂ!"
അഭിലാഷമേ! ജ്യോതിർമ്മയമാം പരിവേഷ-
മഭിരമ്യമായ് ചാർത്തും നിൻ തലയ്ക്കുമേൽ ചിത്തം!

II

രാജാന്തഃപുരമെന്തോ ശബ്ദോർമ്മിമാലാകുലം;
രാത്രിതൻ നിശ്ശബ്ദത ഭേദിച്ചു കോലാഹലം.
"വിക്രമജിത്തി"നന്ത്യശ്വാസത്താലവരോധം
വിസ്ഫുടം പ്രതിദ്ധ്വനിപ്പിച്ചിതാ വനവീരൻ
ചോരുന്ന നിണമണിക്കഡ്ഗ്വാളുമുലച്ചുകൊ-
ണ്ടാരുണ്യകലുഷമാം കണ്ണാർന്നു രണ്ടാം കംസൻ,
"ഉദയൻ" സൈ്വരം പള്ളിക്കുറുപ്പുകൊള്ളും മുറി-
യ്ക്കുഴറിവരുന്നെന്നാക്ഷുരകൻ കഥിക്കവേ,
തന്മനോമന്ദിരത്തിൽ ജ്വലിക്കും രാജഭക്തി
തത്ക്ഷണവ്യാമോഹത്തിൽത്തെളിയും വഴി കാട്ടി.
പൊങ്കസവണിപ്പൂമ്പട്ടുടുപ്പു കുമാരന്റെ-
യംഗത്തിൽ നിന്നഴിച്ചു തൻപുത്രനണിയിച്ചു.
ധാത്രീനന്ദന, മറുജന്മത്തിൽ നിനക്കൊരു
ധാത്രീശബാലനാവാൻ യോഗമുണ്ടായേക്കുമോ?
ഭൂപബാലനെ ക്ഷണം കൊട്ടയിലാക്കിബ്ബന്ധു
നാപിതൻ വശമേൽപ്പിച്ചയച്ചാൾ ധർമ്മവ്രത.
പ്രസ്ഫുടം കേട്ടു പാദവിന്യാസശബ്ദം; ദ്രുതം
പ്രച്ഛദപടം പൊങ്ങി മാതൃമാനസം താണു.

"എങ്ങുനിന്നുദയൻ ചൊൽകെ"ന്നുടൻ വനവീരൻ
പൊങ്ങുന്ന ദൌഷ്ട്യത്തോടും പന്നയോടലറവേ,
മാതാവിൻ മനസ്സോട്ടു മടിച്ചു മറുപടി-
യ്ക്കോ;താനും നേരം വിറ പൂണ്ടിതു ഗളനാളം;
അക്ഷരമൊന്നുമോഷ്ഠപുടമുദ്രയെബ്ഭേദി-
ച്ചക്ഷണം പുറപ്പെട്ടി,ല്ലംഗുലിയതു ചെയ്തു
വാളിൻെറയലകൊന്നു തിളങ്ങി; ചെറുഗള-
നാളികയിങ്കലൂടെയല്പരോദനം പൊങ്ങി.
ആയതു വായുവിൽച്ചേർന്നലയുണ്ടാകും മുമ്പി-
ലാത്മജനേറിലോകതാതൻെറ തിരുമടി.

എത്ര ധാത്രിമാരെത്ര ധാത്രീനന്ദനർ വിശ്വ-
ചിത്രത്തിൽ മാഞ്ഞുപോയി; പന്നേ! നിൻ പരിത്യാഗം
കനകച്ഛായമെന്നുമനഘോജ്ജ്വലമായ്ത്താൻ
ജനമാനസമാകർഷിപ്പൂ!— ഹാ! മഹാദർശം!
മധുപന്മാർക്കും മന്ദമാരുതപോതത്തിന്നും
മധുരാസവവും തന്മണവും നൽകും പൂവേ!
തവ ജീവിതം കാമ്യമാണെങ്കിലൊരുവംശ-
മവനം ചെയ്ത ജീവനെന്തു ധന്യത വേണ്ട?
പരാർത്ഥം—അതുതന്നെ സ്വാമ്യർത്ഥം—അർപ്പിക്കുന്ന
പരാർദ്ധ്യം ആയുസ്സൂനമമ്ലാനമായേ നിൽപ്പൂ!

---

## സുകുമാരസൃഷ്ടി.

പാശ്ചാത്യദേശാംബരമാർന്നു മന്ദം
പൌരസ്ത്യനാദിത്യനധഃപതിപ്പൂ;
പാടത്തുടൻ പഞ്ജരമുക്തർപോലെ
മാടപ്പിറാവിന്നിണ വന്നണഞ്ഞു. 1

തത്തിക്കളിച്ചും വരിനെല്ലു മെല്ലെ-
ക്കൊത്തിക്കൊറിച്ചും ചിറകിട്ടടിച്ചും
രസിച്ചു രമ്യാകൃതിപൂണ്ട രണ്ടും
ദാമ്പത്യസമ്പത്തു വെളിപ്പെടുത്തി. 2

മന്ദം മരുല്ലോലിതമായി നാലു-
പാടും മരം മർമ്മരമാർന്നിടുന്നു;
തങ്കക്കതിർപ്പൂങ്കുല ചാർത്തിയെങ്ങും
താരാപഥം—നിൽപു തനിച്ചു ഞാനും. 3

സ്വതഃ ശുനാസീരധനുസ്സുരച്ചു
പുരട്ടിയിട്ടുള്ളൊരു പൂവൽ മെയ്യിൽ
ആരക്തനാമസ്തമരീചിമാലി
ചെഞ്ചായമിട്ടേറെ മിനുക്കിടുന്നു. 4

ഇവൻ, ദയാശീലദൃഗഞ്ചലത്താൽ
സംഭാവനം ചെയ്വതു കണ്ടിരിക്കാം:
വിശുദ്ധചൈതന്യമെഴുന്നിവയ്ക്കു
വിപത്ഭയം തീണ്ടിയതില്ല തെല്ലും. 5

പാരാവതം വാരൊളി മെയ്യിളക്കി-
ക്കൊഞ്ചിപ്പുരം പൂഞ്ചിറകിട്ടടിക്കെ,
മനുഷ്യവാക്കിന്റെ പതിന്മടങ്ങു
ശക്ത്യാ മിഥോഭാവമറിഞ്ഞുകൊൾവൂ! 6

മനുഷ്യസാധാരണമായിടും വാക്‌-
സല്ലാപമില്ലായ്ക നിനക്കു ഭാഗ്യം:
പരാപവാദങ്ങൾ പരത്തൽ മാത്രം
സരസ്വതിക്കും തൊഴിലാക്കി മർത്ത്യൻ! 7

കപോതമേ, നീയൊരു കാമചാരി;
വിഹാരി വൈഹായസവീഥിയിങ്കൽ;
വിമാനവും വേണ്ട— നിനക്കു നീ താൻ
വിശിഷ്ടമാലംബ, മിതെത്ര ധന്യം! 8

കാന്താന്തികം വിട്ടു കപോതി മുന്നിൽ
ചരിപ്പു നാലഞ്ചടി ചാരുചേഷ്ടം:
രക്ഷാബലത്താലബലാനിരസ്യ
നാഥാന്തികേ ധീരത കണ്ടു ഞായം. 9

ഒരാമിഷാർത്ഥംഭരി നിന്നെടുത്തു
ലാക്കോടു ലാത്തുന്നളവും വിശങ്കം
ചിന്തിപ്പതുണ്ടാം ശിബിയെന്നയാളെ-
സ്സ്ശ്രുക്കൾ തൻ ചേതന ചേർന്നെഴും നീ. 10

മനോജ്ഞ വസ്തുക്കളിൽ മർത്ത്യദൃഷ്ടി
വിനോദനാർത്ഥം വിഹരിപ്പു; പക്ഷേ,
കണ്ണേ കുഠാരാപ്പണചിന്തകൂടി-
ക്കണ്ണേതരം ചെയ്‌വു കരാളലീലം! 11

ഏതും നിനപ്പീല പരന്നു ദോഷ-
മേകുന്നതായൊന്നുമകല്മഷൻ നീ!
സമാനമോ ഭാവന? കാരിരുമ്പു
കടഞ്ഞെടുത്തുള്ള കരൾത്തടത്തിൽ? 12

അഹോ, മഹാസ്നേഹകടാഹമൊന്നിൻ
ദൃഢമാകും പരിണാഹശക്തി
ധരിച്ചൊരാളാം കവിയെങ്കി,ലെങ്കൽ
സ്ഫുരിച്ചിതപ്പോളതു—ഞാൻ കൃതാർത്ഥൻ! 13
വലത്തുകൈയിൽ സുധയും കാരള-
കാകോളമങ്ങേതിലുമൊന്നുപോലെ
വഹിച്ചുകാട്ടുന്നു വസുന്ധരേ, നിൻ
വൈചിത്ര്യവൈജ്ഞാനികനോ കവീന്ദ്രൻ? 14
പരൻ പുമാൻ പണ്ടു പതത്രി, ദത്താ-
ത്രേയെന്നു വിജ്ഞാനധനം വളർത്തി
നിന്നംഗളാകാരമെടുത്തു; പാരാ-
വതാഭിധാനത്തിനു പാത്രമായ് നീ. 15
മാൺപാർന്ന പൈമ്പീലിയെയും മയക്കാൻ
പോരുന്ന നിൻ പൂഞ്ചിറകിൻ പുടം മേ
ഉണ്ടെങ്കിൽ ഞാൻ സ്വൈരവിഹാരലോലം
പറന്നിടും നിൻ പിറകെപ്പിറാവേ! 16
ഗൃഹസ്ഥവൃത്തിക്കു വിഘാതമേതും
വിഹംഗ, ബാധിക്കുവതില്ലയല്ലി?
ചിത്തേ വിപച്ഛങ്കകൾ സൌകുമാര്യ-
സത്തേ, നിനക്കില്ലതുതന്നെ ഭാഗ്യം. 17
പ്രാപഞ്ചികൈശ്വര്യപരായണത്വം
മാത്രം മനുഷ്യൻ കരുതുന്ന കാലം
സ്വാഭാവികം സന്നതജീവിതശ്രീ
വാഴ്ത്തും പ്രയത്നം കവിതേ, വൃഥാ തേ! 18



# * ഒരു സുദിനം.

(കേക.)

ധന്യധന്യയാമേതു മാതാവിൻ മധുരമാം
സ്തന്യപീയൂഷമൊപ്പം നുകരും സന്താനങ്ങൾ
കാകോളക്കറ തിണ്ടി മങ്ങിയും മയങ്ങിയും
ശോകോദ്വേഗത്താൽ കണ്ണീർ വീഴ്ത്തിച്ച പെററമ്മയെ,
ആ വിഷവീര്യം നീങ്ങി, പ്പനിനീർ മഴയ്ക്കല്ലീ
ഭാവിപ്പൂ സുദിനമേ, ഭാസുരസൌഭ്രാത്രമേ!
സ്ഫാരസൌരഭം, സൌകുമാര്യവുമേറെക്കുറെ-
സ്സംരഞ്ജിച്ചൊരുപോലെസ്സംഫുല്ലമെന്നാകിലും,
ഈ രണ്ടു ജാതി പ്രസൂനങ്ങളും നീണാൾ നിന്നു
കേരളാരാമഭൂവിൽക്കേവലം ഭിന്നപ്രായം!
സർവ്വചുംബിയാമൊരു ചൈതന്യസമീരണ-
നിവ്വിധമഭിന്നതാബുദ്ധിയിന്നുളവാക്കി!
സ്വാതന്ത്ര്യത്തനിത്തേനിൻ സ്വാദറിഞ്ഞീടാൻ, പരി-
പ്ലുതമാം വിയർപ്പുനീരൊരുമിച്ചൊഴുക്കുവിൻ!
പടയാളികൾക്കുള്ള മക്കളേ, ചുടുചോര
പതയ്ക്കും ധമനിയാൽ സിംഹളസഹായരേ!
പാരിച്ച പരാഭവപ്പുക പോക്കുവിൻ; കേഴ്വൂ!
പാരശ്വധോർവ്വി പാരതന്ത്ര്യത്തിൻ തല്ലേററിതാ!
വണ്ടത്താൻ മുരണ്ടെത്തും; കടന്നൽക്കുത്തുംകൊള്ളും;

* വക്കം നായരീഴവമഹായോഗത്തിൽ വായിച്ചതു്.

കണ്ടകം തടഞ്ഞീടാ-;മെങ്കിലും, പുരോയാനം
കാലിടറാതെ, കണ്ണിലിരുട്ടു കയറാതു-
ദ്വേലിതോത്സാഹം ചെയ്യിൻ! പുലരും പുണ്യാഹസ്സം!'

സമഭാവനാസാഹോദര്യജാതമേ, വിശ്വം
വിമലീകരിക്കുന്ന സന്മൈത്രീസന്താനമേ,
ആദിമപ്രകൃതിതന്നദൃശ്യകരാശ്ലേഷം
മേദുരമേററു താനേ വളരു നാളിൽ നാളിൽ!
ഉദ്ദിഷ്ടസ്ഥാനത്തെത്തുംവരെയും വഴികാട്ടാ-
നിദ്ദിനം സഹജരേ, വെൺകതിർ വിശീടട്ടെ!
പരമിജ്ജാതിദണ്ഡധാരിയെ വിറപ്പിയ്ക്കും
പരമേശ്വരനുണ്ടു; ബന്ധിപ്പിൻ പരികരം!

വാസന്തസന്ധ്യാരാഗം വാർതിങ്കൾത്തിളക്കത്തോ-
ടാസംഗമേററാലുമില്ലിത്രയുമാഭിരാമ്യം!



മറയോൻ വളർത്തിയ

# പറയപ്പെത്തൽ.

(കേക.)

ദിവസേശ്വരകരസ്പർശത്താൽ പ്രസന്നയായ്
പ്രവഹിക്കുന്നു സമഭാവിനി കല്ലോലിനി.

ചുടുപാഴ്മണലായ തൂവെള്ളവിരിപ്പിന്മേ-
ലടുത്തായൊരു ചെറുശിശുവോ ശയിക്കുന്നു?
മേൽജ്ജാതി കാലിലിട്ടു ചവിട്ടും സോദരൻെറ
മേദുരനെടുവീർപ്പൊന്നിതിലും പൊള്ളിയേക്കാം,
അമ്മട്ടു തപിക്കുന്ന സൈകതസ്ഥലിയിലെ-
ന്തമ്മയില്ലാതിപ്പിള്ള വാവിട്ടു കരയുന്നു!

നിസർഗ്ഗേശ്വരിയുടെ പച്ചപ്പൂംകുടക്കീഴിൽ
പ്രസവിത്രിയാളാരോ കിടത്തിപ്പോയതാമോ?
ഞെട്ടററു കൊഴിഞ്ഞൊരു കൊച്ചുകോരകമെന്ന
മട്ടതു ശയിക്കുന്നു; മർമ്മഭേദകക്കാഴ്ച!
പൈതലെ വിട്ടു തായപോലെ,യിക്കേരളീയ-
ചേതസ്സംഭ്രഷ്ടമായ ശിഷ്ടസൌഭ്രാത്രംപോലെ
മാമരച്ചോടു വിട്ടു മാറിപ്പോയ് കുളുർച്ഛായ;
പ്രേമധാമമേ, പെററതായേ, നിൻ തണലെങ്ങോ?

നിർജ്ജനവനം മൌനശാസനയാലേ ശാന്തി
നിർഭരം ഭരിക്കുന്നു യോഗിമാനസംപോലെ,
മേദസ്സു തിങ്ങിത്തുങ്ങും മേനിയാൽച്ചാമ്പൽ പൂശി-
സ്വേദതോയത്തിൽ മുങ്ങി'ക്കുടവസ്ഥി'യുമായി,

അനപത്യതാദോഷം തീരുവാൻ നാനാതീൎത്ഥാ-
ടനമാചരിപ്പൊരു വിപ്രനാവഴി വന്നു.
ദീനദീനമായ്ക്കേഴുമോമന'ക്കുഴന്ത'യെ-
ക്കാനനലക്ഷ്മി മാത്രം കാത്തിരിപ്പതു കണ്ടു.
വിശ്വത്രാതനും തിരുമടിയിൽക്കേററിവെച്ചോ-
ന്നാശ്വസിപ്പിക്കുമാറുള്ളാരോമൽപ്പൈതലല്ലീ!
പാരം ജ്യോതിസ്സിൻ പ്രവാഹത്തിലെപ്പൊന്നോടമേ,
നരജീവിതത്തിലെ മാധുൎയ്യമഞ്ജൂഷികേ!
ജാതികാകോളക്കറയുള്ളിൽനിന്നുടൻ പൊങ്ങി-
ബ്ഭ്രൂതിതൻ ധാവള്യത്തിൽപ്പാഴ്നിഴൽ പതിപ്പിച്ചു:
'ശിശുവന്ത്യജനാണോ പഞ്ചമനാണോ'യെന്നു-
ള്ളശുദ്ധ്യാശങ്കയാലേ സ്പൃശിച്ചില്ല, ട്ടക്കിലും!
'ആണ്ടവ'പ്രീതിനേടാനാചരിക്കണംപോലും
തീണ്ട-;ലീക്കേരളീയൎക്കെന്തൊരു തീരാവ്യാധി!
പൂണനൂലിട്ടാൽപ്പരിപൂതനാം ഭൂമിദേവൻ;
താണുപോയല്ലെങ്കിലീത്താരിളംപൈതലെന്നും!

* * * *

അന്തരംഗത്തിൽ വിപ്രനന്നേരം കുടികൊള്ളു-
മന്ധവിശ്വാസംപോലെയല്ലിന്റെയല പൊങ്ങി.
അപ്പൈതലാകാശത്തിൽ നിന്നെങ്ങാൻ പൊട്ടിവീണൊ-
രല്പജ്യോതിസ്സെന്നോണമനാഥം ശയിക്കുന്നു!
'അനപത്യനാമെന്റെയനഘാചാരങ്ങളാ-
ലനല്പം പ്രസാദിച്ച ഭഗവാൻ ഭക്തപ്രിയൻ,-
എന്നുടെ മുമ്പിലിട്ട നിധിയാണിതെന്നുണ്ടു
തോന്നുന്നു; നിയതിതൻ രീതികൾ ദുരൂഹങ്ങൾ!'

ഈ വിധം ചിന്താധാരയേന്തിയൊരന്തണൻ ചെ-
ന്നാവിലം വിലപിക്കും ശിശുവിൻ പൂമേനിയിൽ
തളിച്ചു തൻ ഭാണ്ഡത്തിലുള്ളൊരു ഭാഗീരഥി-
ക്കുളിരംഭസ്സു; പിന്നെക്കുട്ടിയെച്ചെന്നെടുത്തു.
കഴുകിപ്പോകും നദി കല്മഷങ്ങളെപ്പോടേ
കഴുകിക്കളയുന്നു; പാവനി മന്ദാകിനി!
അന്തരംഗത്തിൻ കറ മണ്ണാറും വിണ്ണാറുമേ
ഹന്ത, പോക്കുകയില്ല; ദിവ്യദീപ്തിതാൻ വേണം!
ശമിപ്പിച്ചിതു വിപ്രൻ പൈതലിൻ പൈദാഹങ്ങ-
ളമിതാനന്ദം നിജഗേഹത്തിലെത്തിച്ചേർന്നു.

നവവൈധവ്യഖിന്ന പറയപ്പെണ്ണു ചാരേ
നദിയിൽക്കുളിയ്ക്കവേ, ഗ്രാഹമാരിതയായി!
മറയോൻ വളർത്തിയ പറയപ്പൈതലേറെ
മഹിമാവാളും മഹീദേവനായ് പുകഴ്പൊങ്ങി!

ജാതിയില്ലേകവർണ്ണമൊഴുകും രുധിരത്തിൽ-;
ജ്ജാതിയില്ലല്ലോ പൂളിപ്പോലുന്ന കണ്ണീരിലും—
സർവ്വലോകവും സർവ്വകാലവും ശ്രവിയ്ക്കുമാ-
റിവ്വിധം സനാതനസന്ദേശമോതി ദേവൻ.
എന്നിട്ടും സ്വാതന്ത്ര്യത്തിൻെറ മൂർത്തിയാം ജാതി മുററും
മുന്നിട്ടു നില്ക്കുന്നല്ലോ മുവ്വിഴനൂലും താങ്ങി!
എത്ര ദേവന്മാർ—ദിവ്യദേശികന്മാ—രിവ്വണ്ണം
ചിത്രമീയുലകത്തിലിനിയും പിറക്കേണം!
അത്രയ്ക്കു പാഴായല്ലോ കിടപ്പൂ ശുദ്ധോദന-
പുത്രൻെറ നിഃശ്വാസത്താൽ പുണ്യമാർജ്ജിച്ച ഭൂമി!

# പുലിക്കൂട്ടിൽ

ചെന്തീക്കണം ചിന്തിന കണ്ണുരുട്ടി
വാലിട്ടടിച്ചുജ്ജ്വലദംഷ്ട്ര കാട്ടി,
മുരണ്ടിടും വ്യാഘ്രവരന്റെ കൂട്ടി-
ന്നകത്തൊരാളാരിതു? ദാരുണാഭം! 1

അപൂവ്വമാം തന്റിരയെത്തുറിച്ചു
നോക്കിച്ചിരം നിന്നിതു രൂക്ഷരൂപി,
അക്ഷോഭ്യനായങ്ങനെ രാജപുത്ര-
വ്യാഘ്രം നിലകൊണ്ടിതു നിന്നിമേഷം. 2

രാജന്യതേജസ്സുലതല്ലുമാസ്യം,
വിരിഞ്ഞ മാത്തട്ടു, സുധീരനോട്ടം—
കുലുക്കമില്ലാതിതുമട്ടു കൂട്ടിൽ
നിരായുധൻ നിൽപ്പു, മുകുന്ദദാസൻ! 3



---

(മുകുന്ദദാസൻ എന്ന പ്രഖ്യാതനായ രാജപുത്രവിക്രമിയെ ഔരംഗസീബ് ചക്രവത്തി കൊട്ടാരത്തിൽ നിബ്ബന്ധിച്ചു താമസിപ്പിച്ചിരുന്നു. ആ മഹാരഥന്റെ ബാഹുവീയ്യത്തിലും അതിരററ ശൌയ്യത്തിലും ചക്രവത്തിക്കുതന്നെ ഭയമുണ്ടായിരുന്നതിനാലാണ് അങ്ങനെ പ്രവത്തിച്ചതു്. ഒരു ദിവസം ചക്രവത്തിയുടെ ഒരു സന്ദേശഹാരിയോടു് എന്തോ ആക്ഷേപം പറഞ്ഞു എന്ന കാരണം പ്രമാണിച്ചു മുകുന്ദദാസനെ പുലിക്കൂട്ടിലിടുവാൻ കല്പനയുണ്ടായി. മാവ്വാരാധിപനായ യശോവന്തസിംഹന്റെ ദക്ഷിണബാഹുവായിരുന്നു രാജവംശജനായ ഈ രണശൂരൻ. ദുശ്ചരിതയായ ഗുൽനാര എന്ന പട്ടമഹിഷിയുടെ പ്രേരണകൊണ്ടാണ് ഔരംഗസീബിന്റെ ഭരണകാലത്തു ഭാരതവഷം ഒട്ടുമുക്കാലും എരിഞ്ഞു പുകഞ്ഞുകൊണ്ടിരുന്നതു്.)

ശാർദ്ദൂല,മാ ക്ഷാത്രമരീചിയോളം-
വെട്ടം മുഖം നോക്കി;യധൈര്യമാണ്ടു;
അശക്തികണ്ടാലവിടെച്ചെലുത്തും
ചെങ്കോ,ലിതാം ജന്തുവിനുള്ള ശീലം. 4

മനുഷ്യബാഹ്യേക്ഷണ ദുർബ്ബലത്വം
ദുസ്സാധമായ്ക്കാട്ടുമനേകകാര്യം
ആത്മീയശക്തിയ്ക്കടിമപ്പെടുന്നു;
മഹോദയത്തിന്നിതുതന്നെ മർമ്മം. 5

മഹാഹമിബ് ഭാരതമണ്ഡലത്തെ-
യനാര്യമാക്കാനുഴറുന്നതാരോ,
അവന്റെ വക്ഷസ്സു വിദാരണം ചെ-
യ്തിടാൻ കരുത്തുള്ള നഖങ്ങൾ കാണ്മെ, 6

ഭയാകുലൻ ഭാരതചക്രവർത്തി
കഷ്ടം, നരവ്യാഘ്രനു നൽകിയില്ല,
സ്വരാജധാനിക്കു പുറത്തെ വായു-
വേതും! ശ്വസിപ്പാനിട, കശ്മലാഗ്ര്യൻ. 7
(യുഗ്മകം)

മഹീതലം മാനധനർക്കു മാത്ര-
മല്ലാതെ മററാർക്കധിവാസയോഗ്യം?
പുല്ലാക്കി, നാരീവിജിതന്റെ വീത-
മര്യാദരൂതോക്തി-സുദണ്ഡനീതി!! 8

കൗരങ്ങസീബിൻ കുനയത്തിനെല്ലാം
കുനിക്കുവാനല്ല തദീയശീർഷം;

അതോ, ക്ഷതത്രാതവധൂപഹാര-
പ്പൂമാലതൻ ചാർത്തിനു തീർത്തതത്രേ! 9

സാമ്രാജ്യനാഥന്റെ സഭാസദന്മാർ
ശ്വാസംവിടാതായതു നോക്കിനില്ക്കേ,
ശിരസ്സുതാഴ്ത്തിപ്പുലി ഹന്ത, ശീഘ്രം
കൂട്ടിന്റെ മറ്റേവശമാർന്നു കണ്ണം! 10

“ഇതാ, മദീയപ്രതിയോഗി മറ്റും.
ഭയപ്പെട്ട,ന്നെന്റെ മുഖത്തു നോക്കാൻ
നേരിട്ടുനില്ക്കാപ്പരിപന്ഥിയോടു
പോരിന്നു പോകില്ലൊരു രാജപുത്രൻ!” 11

അധൃഷ്യവീര്യത്തെ വിലോകനം ചെ-
യ്തത്യത്ഭുതംപൂണ്ടൊരു മണ്ഡലേശൻ
അക്കൂട്ടിൽനിന്നാശു ബഹിർഗ്ഗമിപ്പാൻ
കല്പിച്ചു; സംഭാവിതനായ് സുധീരൻ. 12

“ഇക്കണ്ട വിശ്വോത്തരമായ വീര്യം
പിതൃസ്വമായിട്ടവകാശമേല്പാൻ
തനൂജരില്ലേ തവ വീര!”യെന്നു
സമ്രാട്ടു ചോദിച്ചിതു സപ്രഹർഷം. 13

നിസർഗ്ഗധീരദ്യുതി ചിന്നുമാറു
മുകുന്ദദാസൻ പ്രതിവാക്യമേകി
“ഞങ്ങളിവണ്ണം ഗൃഹഭിത്തികാട്ടാ-
തിങ്ങാക്കിയാലെങ്ങനെ പുത്രയോഗം?” 14

മാർവ്വാരനാട്ടിന്നു മണിപ്പതക്ക-
മാകും യശോവന്തനു മുഖ്യമന്ത്രി-
മുകുന്ദദാസൻ—നൃപവംശചന്ദ്രൻ
മുകിൽക്കലം മൂടുകിലും വിളങ്ങി. 15

അൿബർഷയാമാദ്ഭുതസാർവ്വഭൌമൻ
വിവേകവിത്തേറെ വിതച്ച ഭൂവിൽ,
പ്രപൌത്രനേവം നിണനീരൊഴുക്കി-
പ്പാഴാക്കവേ, ബാഹുജ, കൈതരിപ്പൂ!! 16



## മഹാകവി ആശാൻ.

(കേക.)

ആശാന്തപ്രസൃതമാം വാസനാവൈഭവം പൃ-
ണ്ടാശാൻെറ പുഷ്പവാടി സവ്വത്ത്രരമണീയം!
ഉത്തമോദ്യാനപാല! നീണാളിക്കൈരളിക്കു
പുത്തൻതേന്മലരണിയമ്ലാനമാല്യം തീർക്കു!

എത്രൊരു കുശലമാം തൂലിക ചലിക്കുമ്പോൾ,
ജാതമാം മൃദുനാദം വൈദ്യുതവീചിപോലെ,
പതിനെട്ടോളം ലക്ഷം സഹ്യസിംഹക്കും സിരാ-
തതിയിൽ ചേർപ്പു നവജീവൻ-ആയതു വെൽക!
ബിസിനീതന്തുപോലും തൻ വിപഞ്ചിയിൽ ചേൎന്നാ
വിവിധം വിമോഹനരാഗവിസ്താരം ചെയ്വൂ!
ഗ്രാമവൃക്ഷാഗ്രസ്ഥിതകോകിലകലാലാപ-
മീ മലയാളമാകെ മാറ്റൊലി മുഴക്കീലേ?

മററുള്ളോർ ശൂന്യശുക്തി തപ്പുമ്പോൾ, സൂക്ഷ്മദൃക്കു
മുററും മുത്തുകൾ വാരി വ്യാപാരമാരംഭിപ്പൂ!
'ഓട്ടക്കണ്ണി'ട്ടുനോക്കീ ചിലർ; എങ്കിലും, നല്ല-
നോട്ടക്കാർ വില കണ്ടൂ; സാഹിതീമണികാര!

അന്തർവാഹിനിപോലെ സന്തതമാദ്ധ്യാത്മിക-
ചിന്തതന്നനുസ്യൂതഗതി തേ കാവ്യമർമ്മം.
'സ്വാതന്ത്ര്യരാജ്യത്തിൻെറ സമ്രാട്ടിൻ' വൈതാളിക!
ഗീതങ്ങൾ പാടിപ്പൊങ്ങിപ്പറക്കു! പുംസ്കോകില!



## ഒരഭയാൎത്ഥിനി.

---

കൎമ്മാവനീശുഭ്രനഭഃസ്ഥലത്തിൽ-
ക്കാണായിതസ്പഷ്ടമൊരഭ്രഖണ്ഡം;
കരാളമാം കാളിമയോടു കാണെ-
ക്കാണെപ്പയോദാളി പടൎന്നു പാടേ! 1

കാററിൽക്കരിങ്കാറിളകിക്കവിഞ്ഞു
കാളാംബരം ചീറിമറിഞ്ഞുപോയി
ഇരമ്പലോടൊത്തിടിവാളിളക്കം
ദിൿചക്രവാളങ്ങൾ ബലാൽ കുലുക്കി! 2

ചെന്നീരൊഴുക്കാലൊരു ഭീഷണാഭ
ചിന്നിച്ചിലേടം നിലയററുപോയി!
ദുൎവ്വാരവാതാഹതവാരിവാഹം
പാഴാക്കിയിപ്പാലൊഴുകീടുമൂഴി! 3

അക്കാല,മുൾനാട്ടിലൊരേട,മോല-
മേഞ്ഞുള്ളൊരില്ലത്തൊരു പുല്ലുപായിൽ,
ആനീലനീൾക്കൺമുന നാലുപാടും
പായിച്ചൊരന്തൎജ്ജനമുണ്ടിരിപ്പൂ. 4

സാരള്യസുസ്ഫാടികസമ്പുടങ്ങ-
ളാരമ്യനേത്രങ്ങ,ളകൃത്രിമാഭം,
നിത്യം, ഗൃഹസ്ഥാശ്രമഭൂവിൽ നീളെ
നീലോല്പലപ്പൂക്കൾ വിരിപ്പതുണ്ടാം. 5

അടുത്തുകേൾക്കായിതൊരാരവാരം;
തുടുംകവിൾക്കുളമ്പൊളി മങ്ങിമാഞ്ഞു;
തുടിച്ചു ചിത്തം; മിഴിനീർക്കണങ്ങൾ
പൊഴിഞ്ഞി; തന്തർജ്ജനമമ്പരന്നു! 6

വിയർപ്പിനാലുപ്പുവിളഞ്ഞ നെററി,
ചുഴററുമാച്ചുട്ടു ചുകന്ന നേത്രം,
ചെഞ്ചോരചോരുന്ന കഠാരി കൈയി-
ലിമ്മട്ടു കണ്ടാൽ കലിപ്പൂണ്ട കോലം! 7

കടുത്ത കണ്ണേറുകൾ, കാരിരുമ്പു-
കടഞ്ഞെടുത്തുള്ള കരൾത്തടങ്ങൾ—
ഇതൊന്നുമേ കണ്ടവളല്ല ലോക-
വിലോഭനാംശൈകവിലോകലോല. 8

മലീമസാത്മൻ, സുമഹന്മദീയ-
കേദാരഭൂവിൽക്കെടുനീരൊഴുക്കേ,
ചാരിത്രതേജസ്സു ചുഴന്ന ദിക്കിൽ
ച്ചവിട്ടൊലാ! നിൻ ചളിപ്പൂണ്ട കാലാൽ. 9

ദിഗന്തദീപൻ, നബി തന്റെ ദിവ്യ-
നിശ്ശ്വാസവായ്പിൽക്കറെ ചേർത്തു ധൂർത്ത!
കൃതാപരാധോൽക്കരമാം കൃപാണ-
പാണിക്കു ലാക്കോ, പനിനീർ പ്രസൂനം? 10

കുരുത്ത നാൾതൊട്ടൊരു കീടബാധ
കൂടാതെ പോഷിച്ച ലതാമതല്ലി,

തൈത്തെന്നലിന്നും തളിരൊന്നിളക്കാൻ
തോന്നാത്ത നിന്നെത്തൊടുമോ, തുലുക്കൻ? 11

സ്വപ്രാണസർവ്വസ്വസമാഗമത്തെ-
ക്കാണാഞ്ഞു പേർത്തും പഥി പാർത്തു നീളെ
സംസ്രസ്തസംവ്യാന,മധീര,മശ്രു-
ധാരാകുലം, ബാല പകച്ചു പാഞ്ഞു. 12

സൌരഭ്യസംശുദ്ധിയുഷസ്സമീര-
ദേവന്നുമേകും തുളസിത്തഴപ്പേ,
തോട്ടത്തിലൂടെത്തൊഴുകൈയൊടോടും
ത്വൽഭക്ത—യാർത്തോലെ,യനുഗ്രഹിക്കൂ! 13

പ്രേമപ്രഫുല്ലാർദ്ര വിലോചനത്താൽ
കുളുർക്കെ നോക്കാനുഴറുന്ന കാന്തൻ,
കപോതിയക്കൂടുവെടിഞ്ഞു കാൺകേ,
വ്യപേതധൈര്യം വ്യസനാർത്തനാകും. 14

വ്യാധന്റെ ക്രൂരമ്പുകൾ കൂടിയേതും
വേധിച്ചിടാച്ചട്ട ധരിച്ചിരിക്കെ,
ആബദ്ധമർമ്മധീരസ്ത്വനപായമെങ്ങും;
തപിച്ചിടായ്കെൻ തരുണാരണേന്ദ്ര! 15

പായുന്ന മിന്നൽപ്പിണർ കണ്ടു, വീണ്ടു-
മാന്ധ്യത്തിലാണ്ടോരനുയാനതാനൻ
ഒരന്ധകൂപത്തിൽ മറിഞ്ഞുവീഴ്കെ-,
യല്ലാഹു'ശബ്ദത്തിലശുദ്ധിചേർത്തു. 16

പാതപ്രണാദം ശ്രുതിയിൽപ്പതിക്കെ-
ത്തിരിഞ്ഞു തെല്ലൊന്നു-;ടനോടി വീണ്ടും;
സാരംഗശാബേക്ഷണയാൾക്കമായം
സമാർദ്രമായീ സരളാന്തരംഗം! 17

ബിസാംഗിയെത്തന്നുടെ ബീബിയാക്കാൻ
ബീഭത്സരൂപൻ നിരൂപിച്ചിരിക്കെ,
തദ്ഭാവനാസ്വർഗ്ഗമിതാ, തകർന്നു
താഴെപ്പതിച്ചൂ!—വിധിതാൻ കൃതാർത്ഥൻ. 18

കുളുത്തിളംകുമ്പളവള്ളി മേലെ-
ക്കായ്ച്ചും കുറഞ്ഞൊന്നു കുനിഞ്ഞു ചാഞ്ഞും,
പാടത്തൊരേടം, നതജീവിതശ്രീ
കാമിച്ചിടും പൂങ്കുടിലൊന്നു കണ്ടാൾ. 19

ആ മുക്കുവപ്പാഴ്ക്കുടിലിൽക്കടപ്പാൻ
വൈമുഖ്യമോ?-ജാതികൃതപ്രമാദം!
കൈവർത്തകന്യോദരകന്ദരത്തിൽ
ജാതൻ ജഗദ്ദേശികമാർഗ്ഗദർശി! 20

'ആചാര,മാചാര്യരുരച്ചതെ—;ന്നു-
മാപാദചൂഡാദരണീയമേവം,
കരുത്തെഴുന്നാക്കരുവിങ്കൽ പാർത്തോ-
രാദർശമേ! നിൻ നിഴൽ നീണ്ടുനിൽപ്പൂ!! 21

പരം പരാക്ഷുണ്ണപഥപ്രയാണ-
പരേ, പുരന്ധ്രീതിലകായമാനേ,

അനിന്ദ്യയങ്ങുന്ന;ണി വെൺകതിർച്ചാ-
ർത്തല്ലൂട്ടെ നീണാളിരുളാണ്ട വാനം! 22

ആക്കപ്പമാടം, മടവാർത്തിടമ്പു
കുടക്കവേ ഞെട്ടിയ മട്ടു, മൂകം;
ചാണയ്ക്കിടാത്തോരു മണിപ്രകാണ്ഡ-
മകത്തണിച്ചാണകമോടണഞ്ഞു. 23

"എങ്ങാണു നിൻ മുക്കവൻ!" എന്നു ലോലാ-
പാംഗങ്ങൾ വായിച്ചുഥ നാലുപാടും,
ആകസ്മികാഭ്യാഗത ചെയ്ത ചോദ്യം
മത്സ്യത്തുടിപ്പേകി മനക്കയത്തിൽ. 24

വിനീത വിസ്താരിവിലോചനത്താ-
ലംഗം നിരീക്ഷിച്ചുഥ നിന്നിമേഷം,
'ആററിൻകരെപ്പോയടിയൻെറ മുക്കോ'—
നെന്നോതിനാൾ, ഗദ്ഗദസന്നകണ്ഠി! 25

ഹാ! മാപ്പിളക്കയ്യനൊരുത്തനെത്തി-
യില്ലത്തു; പേടിച്ചിവൾ പാഞ്ഞിടുമ്പോൾ,
കൂടെക്കുതിച്ചോടി; മറിഞ്ഞുവീണാൻ
കിണററിൽ ആരുണ്ടു കരയ്ക്കു കേററാൻ?' 26

മഹർഷിമാർ ഭൂവിതിൽ മാററലക്കം
പ്രാണപ്രദാനം പ്രഥിതവ്രതം താൻ!
ആ നിഷ്ഠുരൻ, ദൈവഹിതം നശിപ്പൂ!
നാം കൈകൾ നീട്ടാം, നവനീതചിത്തേ! 27

‘ഇല്ലത്തു വല്ലത്തിലെഴുന്ന നെല്ലു-
കോരിക്കൂട്ടംകൈയൊട്ടു കൊള്ള ചെയ്തോ?’
എന്നല്ല നല്ലാർക്ക് മനസ്സിൽ!—നാഥ-
ന്നനാമയാശംസകൾ മാത്രമത്രേ! 28

നിഷ്പന്ദനേത്രം, നിശിതം നിശീഥം
നയിച്ചു ദാശാലയ വെണ്ണിലാവും;
പൂങ്കോഴി കൂകി! പുലർവായു വീയി;
ശ്രവിച്ചിതാരാലൊരു ശംഖനാദം. 29

കണ്ണീരൊലിപ്പാടുകൾ, പാടലാഭ-
മങ്ങും മണിപ്പൂങ്കവിളിൽത്തെളിഞ്ഞു!
കൃതജ്ഞതാവ്യഞ്ജനമോടു നേരേ
നേദിഷ്ഠദേവാലയമാണ്ടു ദേവി. 30

# ഗുൽനാര

## അഥവാ

## കാരാഗൃഹത്തിൽ വെച്ചു് *

(കേക)

ആരിതു? നില്ക്കു, നില്ക്കു, നിൎഭരമലീമസേ!
നാരി, നിൻ വീൎപ്പിൻകര തുറുങ്കും കറുപ്പിക്കും!
കാകോളം കടുകോളം നിങ്കരൾക്കുമ്പിൽ തുളി-
ച്ചാകവെപ്പാഴാക്കിയീപ്പാരിലെ നിലിമ്പശ്രീ.

---

* ഔരംഗസീബിന്നു മൂന്നു പത്നികളിലുംവെച്ചു് അതിപ്രേമം ഗുൽനാരയിലായിരുന്നു. സൌന്ദൎയ്യസമ്പന്നയായ ഗുൽനാരയുടെ കൈയിൽ ഒരു മരപ്പാവയായിരുന്നു ആ ചക്രവൎത്തി. ഉദയപുര രാജാവായ യശോവന്തസിംഹനെ സംഹരിച്ചു്, പത്നി അരുന്ധതിയെ ബന്ധനസ്ഥയാക്കുവാൻ ആ കഠിനഹൃദയയാണു ചക്രവൎത്തിയെ പ്രേരിപ്പിച്ചതു്. മുഗൾപട്ടാളത്തെ രാജപുത്രസൈന്യം പരാജയപ്പെടുത്തി; അതു ഗുൽനാരക്കു സഹിച്ചില്ല. അനാഥയായ റാണി അരുന്ധതി രാജസിംഹന്റെ സഹായത്തോടുകൂടി ആരാവലിമലയുടെ അടിവാരത്തുവെച്ചു ഒരു ദളം മുഗൾസൈന്യത്തെ തോല്പിച്ചു. കൂട്ടത്തിലുണ്ടായിരുന്ന ഗുൽനാരയെ ബന്ധനസ്ഥയാക്കി സേനാപതി ദുൎഗ്ഗാദാസൻ റാണിയുടെ മുമ്പാകെ കൊണ്ടുചെന്നപ്പോൾ ആ മനസ്വിനി മാപ്പുകൊടുത്തു് അവളെ ചക്രവൎത്തിയുടെ അരികിലേക്കു തിരികെ അയച്ചു. ദുൎഗ്ഗാദാസൻ വിപുലവിക്രമനും പ്രിയദൎശനനുമായിരുന്നു. ഗുൽനാരക്കു് അദ്ദേഹത്തിന്റെ നേരെ അനുരാഗം അങ്കുരിച്ചു. തന്റെ നീചാഭിലാഷസിദ്ധിക്കു സൌകൎയ്യം സമ്പാദിപ്പാൻ ദുൎഗ്ഗാദാസനെ ഉപായേന കാരാഗൃഹത്തിലിടുവിച്ചു.

സൎവ്വസൈന്യാധിപനായ ദിലിയർഖാൻ ഒരു മഹാമനസ്കനായിരുന്നു. ദുൎഗ്ഗാദാസന്റെ ഗുണവിശിഷ്ടത കണ്ടു്, അദ്ദേഹം ഭവി

സാമ്രാജ്യച്ചെങ്കോലും നീചേല്ലകണ്ണിനുനമുമ്പൽ
സാരസത്തണ്ടായ് നിൻെറ നിഃശ്വാസവാതോദ്ധൂതം
ഗുൽനാരെ, മനോഹരകാശ്മീരഖണ്ഡത്തിങ്കൽ-
നിന്നല്ലീ പിറന്നു നീ കക്കശകാളായസി?

ഭാരതാരാമത്തിങ്കൽ, ചന്ദനാവനഭൂവിൽ
ഭാമിനി, വിഷവൃക്ഷമായല്ലോ ഭവിച്ചു നീ!
നില്ക്കു, നീയിതാ, നാശപഥത്തിൽ പതിക്കുവാൻ
നിങ്കഴൽ തിടുങ്ങുന്നു! ദുർവ്വാരദൈവാനീതേ!

പട്ടുടയാട രത്നരാജിയാൽ വിരാജിതം—
പച്ചപ്പുൽപുതപ്പിട്ട പൊട്ടപ്പാഴ്ക്കിണറാം നീ.
കണ്ടിതു കാരാഗാരകന്ദരഗ്രസ്തൻ സുപ്ത-
കണ്ഠീരവേന്ദ്രൻ തന്നെത്തേയാത്ത തേജസ്സോടും.

ഊർജ്ജസ്വലായതാംഗൻ — സ്ഫുരന്മരീചിച്ഛുരിതാസ്യൻ
ഉജ്ജ്വലം നിജചിത്തമദ്ധ്യത്തിൽ ചിത്രീകൃതൻ *
നിദ്രാമുദ്രിതനേത്രം ശയിപ്പൂ ദുർഗ്ഗാദാസൻ;
നിർദ്ദയനിയതി തന്നുടവാൾക്കുള്ളുണായിതാ!

നേത്രമത് ഫുല്ലമായി, ത്തൻഗാത്രമത് പുളകമായ്,
ക്ഷാത്രകാന്തിതൻ കണ്ണിൽ കർപ്പൂരധാരകോരി!

---

ഷ്യദചിഹ്നങ്ങളെസ്സഹിപ്പാൻ ഉറച്ചു ബന്ധനവിമോചനം നൽകുന്നു. നിർഭയം ചക്രവർത്തിയെ രഹസ്യപ്രേമഗമവൃത്തം സവിസ്തരം അറിയിക്കുകയും, അദ്ദേഹം ദുർഗ്ഗാദാസനേയും ദിലിയാർഖാനേയും അഭിനന്ദിച്ചു മാപ്പു കൊടുക്കുകയും ചെയ്യുന്നു. രഹസ്യം പരസ്യമായി. ഗുൽനാരയുടെ ശക്തി ക്രമേണ ക്ഷീണോന്മുഖമായിത്തീർന്നു; അവൾ ആത്മഹത്യ ചെയ്തു.

* കാശ്മീരമാണു ഗുൽനാരയുടെ ജന്മദേശം.

നിന്നിമേഷയായ് നിന്നു! — കമ്പിതകരത്തോടും
മുന്നിട്ടു ചെന്നു തോളിൽ തട്ടിനാൾ മുഗ്ദ്ധമന്ദം.

സിംഹസംഹനനൻ കൺമിഴിച്ചു! — ശിരീഷാംഗി
ഹാ! ഹസന്മുഖി മുമ്പിൽ — വാരൊളി തുളുമ്പുവോൾ!
ഇന്നൊരുകിനാവി,വൾ മുന്നം തന്നികടത്തിൽ
ബന്ദിയായ് നിന്നോളവരോധനാഥ താൻ — ചിത്രം!

പ്രഥമം രസം നടിച്ചതിമോഹനം മനോ-
മഥനം ചെയ്യാനേവം മുതിർന്നാൾ മദാലസ.
"അങ്ങതന്നഭിമുഖദർശനദിനം തൊട്ടു
മംഗലാകൃതേ, മമ ഡോളായമാനം മനം;

മാനവും മഹത്ത്വവുമങ്ങതൻ പരിഷ്വംഗ-
ധ്യാനനിർല്ലീന ഹോമിച്ചേത്തിനേൻ വ്യപത്രപം."
"ചേരുമോ? സാർവ്വഭൌമി, നീചാശാപരിപ്ലുത-
ചേതസ്സോടേവം പരപൂരുഷസമാഗമം?

എഞ്ചിത്തക്ഷേത്രത്തിങ്കലഞ്ചിതമണിദീപം
കാഞ്ചനക്കതിർ വീശിക്കത്തിക്കൊണ്ടിരിക്കവേ,
വല്ലൊരു നിഴൽപോലുമായതിൽ പ്രവേശാർഹ-
മല്ലല്ലോ; ദുസ്സാഹസലാലസേ! ശാന്തം പാപം!!

അന്യസ്ത്രീ ജനയിത്രീസോദരിമാർക്കു തുല്യം
ധന്യമിദ്ധർമ്മബോധം വളർത്തീ തപോധനൻ;
അതിൽനിന്നണുപോലും വ്യതിയാനമൊ? വാളി-
ന്നലകെൻ തലയ്ക്കുമേലുലഞ്ഞാൽ നെഞ്ഞാടുമൊ?"

പുംശ്ചലി, പരാംഗനാസംഗപങ്കിലനെന്നോ
നിശ്ചയിച്ചതു ദുർഗ്ഗാദാസനെ,ദുർദ്ധർഷനെ?
ചടുലാപാംഗപാതം സ്മരചോദിതേ, ശുദ്ധ-
ചരിതച്ചട്ടപ്പുറത്തേററിതാ, പ്രതിഹതം!

ചുടുനീക്കണങ്ങളും നെടുനിശ്ശ്വാസക്കാററും
വിടു നീ മൃത്പിണ്ഡമോ—ശീർണ്ണപർണ്ണമോ ധർമ്മം?
വായുവിൻ ശരീരത്തിൽ വാറംവീശുംപോലെസ്സദ-
ച്ചാരമാന്മഥവൃത്തി നിഭൃതം മോഘീകൃതം!

സാവിത്രീവൈദേഹിമാർക്കത്തമസവിത്രിയാം
പാവിതക്ഷിതിയതിൽ ശ്വസിപ്പൂ പാപിഷ്ഠേ, നീ
പാംസുലേ, മുട്ടുകുത്തി നിർവ്വികാരൻെറ മുമ്പിൽ
പാഴായ് പൂങ്കവിൾക്കുമ്പിൽ തൂക്കേണ്ട തൂമുത്തുകൾ;

തിരുവള്ളാവിൻ നേരേ നിൻതളിരിളംകൈകൾ
തിരിക്കൂ! പശ്ചാത്താപബാഷ്പോപഹാരം നൽകി.

സാഹസം നിശിതാത്മനൈരാശ്യപരാഭവ-
നിഹതം വ്യാകുഞ്ചിതഭ്രൂലതം ഭയംകരി-

വേപഥുമതിയായി വേൽക്കണ്ണിൻക്കടയിൽ ചെ-
ന്തീ പറന്നിടുമാറു തിക്ഷ്ണമായൊന്നു നോക്കി.
വൽഗുവാദിനിയാൾ, തൻ പ്രാർത്ഥനാവ്യാപാരങ്ങൾ
വന്യരോദനമായിക്കാണ്കവേ, പിൻവാങ്ങിനാൾ.

പാവനകുടീരത്തിന്നേകപൈതൃകമേതാ-
ണ് ഭാവശുദ്ധിയെ മണിമാളിക ഭർത്സിക്കുന്നോ?

വ്യക്തിയൊന്നൊരു രന്ധ്രമാർഗ്ഗത്തിലൂടെസ്സർവ്വം
വ്യക്തമായ്ക്കണ്ടും കേട്ടും നിന്നിരുന്നിതു ഗൂഢം.
ആ വ്യക്തി ചാരത്തെത്തിയഭിവാദനമോതി-
യവ്യാജപ്രസന്നാസ്യപ്രഭയെച്ചൂഴം വീശി.

"താവകഗുണക്രീതദാസൻ ഞാൻ ദിലിയാർഖാൻ'
ഹേ വന്ദ്യ ദുർഗ്ഗാദാസ്!"യെന്നുദീരണം ചെയ്തു.
ധീരോദാരനു—ദുർഗ്ഗാദാസനു,—നൽകീ; കാരാ-
ഗാരമോചനമോട്ട വാജിയും സേനാപതി.

ഔരംഗസീബേ! സഹസ്രാധികഹിന്ദുക്കൾ തൻ-
മാറിടം പിളർന്നേകി പിതൃതർപ്പണം നിണം!
അലപോലരാവലി മലതന്നടിവാര-
ത്തതിദാരുണമാര്യരക്തം നീയൊഴുക്കിച്ചു!
ആര്യവീരത്വത്തിന്റെ സജീവാകാരത്തേയും
നാര്യപേക്ഷയാൽ നാശോന്മുഖ! നീ ബന്ദിയാക്കി!
ആഭ്യന്തരോഷ്മാവിനാലാസേതു ഹിമാചല-
മാകവേപ്പുകച്ചു പൊള്ളിച്ചതിച്ചെന്തീപ്പൊരി.

# നമ്മുടെ സ്വാതന്ത്ര്യം.

(മാകന്ദമഞ്ജരി)

പൊള്ളിയാലും തീയ്യു പൊന്നെന്നു പോയ്ക്കൂണ്ടു-
കൊള്ളുവാൻ പിഞ്ചുകിടാങ്ങളോ നാം?
തീയ്യൻ ചവിട്ടേറ്റു താണുകിടക്കവേ,
കൈയൊന്നു നീട്ടിക്കഴിഞ്ഞിട്ടില്ല;
'തമ്പ്രാക്കൾ' തൻ തല്ലുകൊണ്ടു പുലയനു
തന്മെയ്യിൽപ്പുണ്ണുമുണങ്ങിട്ടില്ല.
വർഗ്ഗീയസ്പർദ്ധയിങ്ങാകെ വിഴുങ്ങിയോ
സ്വർഗ്ഗീയസ്നേഹസുധാകരനെ?
സൌഭ്രാത്രമന്ത്ര,സമത്വധ്യാനങ്ങളാൽ
ശോഭനസ്വാതന്ത്ര്യസ്വർല്ലക്ഷ്മിയെ
പ്രത്യക്ഷമാക്കീട്ടു നിർവൃതി നേടിടാം,
ജാതിപ്പിശാചി പുലച്ച പാരിൽ.
തങ്ങളിൽത്തല്ലിത്തല തകർത്തിട്ടമാ-
റിങ്ങശസ്ത്രപ്പോരിന്നാരവങ്ങൾ
സഹ്യാദ്രിസാനുവിൽച്ചീറവേ, പശ്ചിമ-
സാഗരവീചിയിലാഞ്ഞടിക്കേ,
കാതടച്ചീടുന്ന കോലാഹലത്തിലോ
സ്വാതന്ത്ര്യമന്ത്രസ്വരങ്ങൾ കേൾപ്പൂ?
അന്തഃഛിദ്രാഗ്നി പുകഞ്ഞ പുകയല്ലോ
ഹന്ത! ഹിമാലയം വിട്ടുപൊങ്ങി
പാശ്ചാത്യലോകാനുകമ്പാ വിലോചനം
പാടേ മറച്ചതു നൂററാണ്ടോളം!
കോൾകൊണ്ടു ചീറിമറിയുന്ന കായലിൽ
പോകൊല്ല! ചാകൊല്ല! സാംയാത്രികർ

സ്വാതന്ത്ര്യനൌകയ്ക്കു സഞ്ചാരയോഗ്യമി-
പ്പാഥസ്സോ?-ശാന്തിപ്പടപ്പേ പറവു!
ജാതിയിടിത്തീയിൽ ഹിന്ദുമതദ്രുമം
പാതിയും വെന്തിതാ പാഴായ്പ്പോയി.

അദ്ധ്യാത്മദീപം കൊളുത്തിയൊരൂഴി താൻ;
അദ്ധ്യാപിക,യന്യനാട്ടുകൾക്കും
എങ്കിലുമിത്രയ്ക്കു നിണ്ടെഴും പാഴിരുൾ-
പങ്കിലമായുള്ള പാരില്ലെങ്ങും!
വേദാന്തം വെണ്മഴവായി, സൌഭ്രാത്രത്തെ
വേദനിപ്പിച്ചാകെ വേരറുപ്പാൻ

പാരതന്ത്ര്യത്തിലിപ്പാരിന്നിരുപ്പൂ, ഹ-
ദ്ദാരകമിയ്യുള്ളോർക്കെന്തു ചെയ്യാം?
ആത്മസ്വാതന്ത്ര്യത്തിൻ സ്വാദറിഞ്ഞുള്ളോരാ-
മാർഷിമാരുടെ മാതാവേ, നീ
നീണാളിജ്ജാതിജടിലതയിൽ നീന്തി-
വാണാൽ സ്വതന്ത്രതാതീരം കാണാം!

നീളേ മനസ്സാൽ മറയോനെയും, ദൂരെ-
ച്ചാളയിലാക്കിച്ചെറുമനേയും,
സോദരന്മാരെപ്പിരിച്ചു പലവഴി
ഭേദം പുലർത്തവേ, ജാതിജാഡ്യം
നാളെ 'സ്വരാജ്യ'വും സ്വാതന്ത്ര്യലബ്ധിയും
നാടേ, നീ പാഴ്ക്കിനാവല്ലോ കാൺമൂ!

കണ്ടകാവിദ്ധമാം മാർഗ്ഗത്തിൽ കാൽ നൊന്തും,
ഞൊണ്ടിയും, പിന്തിരിയാതെ മാതേ,
ഏതാനുമെങ്ങാനുമെത്തിയോരീ ഞങ്ങൾ
ജാതാശം പ്രാപ്യഭൂ പാറാൻ നോക്കാം.

# സ്വാമി സത്യവ്രതൻ.

അദ്വൈതപുഷ്പത്തിനകത്തിരുന്നു
പൂന്തേൻ നുകൎന്നോരളിയെങ്ങു പോയി?
പുംസ്കോകിലം പാടി മറഞ്ഞു—പാടേ
ഝങ്കാരവും നിന്റെ നിലച്ചു!—ശൂന്യം.

അദ്വിതീയതേജോവിഭവത്തിൽ നിന്നു
കത്തിച്ചു നിൎത്തീടിന നെയ്‌വിളക്കേ,
ഹാ! ജാതിജന്യം ജടിലാന്ധകാരം
നീക്കുന്ന നിൻ ദീപ്തിയുമസ്തമിച്ചു.

പരന്നിരിക്കും പതിനെട്ടു ലക്ഷം
നരൎക്കുമൊപ്പം നവജീവനേകാൻ
പൎയ്യാപ്തമാമക്ഷയകാന്തി ശക്തി
നിറച്ചുവെച്ചീടിന കണ്ഠകാണ്ഡം.

അദമ്യമായാൎത്തു പുളച്ച ജാതി-
രക്ഷസ്സൊടൊററയ്ക്കെതിരാടുവാനും,
അധഃകൃതന്മാരെയൊരായിരത്തിൽ
പ്പരം പിടിച്ചുക്കൊടു പൊക്കുവാനും

കരുത്തുകാണും കരദണ്ഡയുഗ്മം
വിരിഞ്ഞ മാൎത്തട്ടു, സുധീരദൃഷ്ടി
അമാനുഷാകാരമിതെങ്ങു മാഞ്ഞു?
മായില്ല, ചിത്രീകൃതമെന്മനസ്സിൽ.

സത്യവ്രതസ്വാമികളേ, ഭവാന്റെ
ഭസ്മാവശേഷങ്ങളിൽ നിന്നു വേഗം

ആവിർഭവിക്കു! നവകാന്തിയേന്തി-
സംഘത്തിനാരുണ്ടു ശരണ്യനന്യൻ?

ആചാര്യസന്ദേശപതാകയേന്തി-
യിന്ത്യാമഹിക്കപ്പുറവും മഹാർഹം
വീശാനിരുന്നു മണമീവിവേകാ-
നന്ദപ്രഭാവൻ — സമുദായജീവൻ.

സ്നേഹപ്രവാഹം പ്രബലീഭവിച്ചാ-
ലിടിഞ്ഞതിൽജ്ജാതിയലിഞ്ഞു ചേരും
ഇത്തത്ത്വരത്നത്തിനു ധർമ്മധീര,
ശാണോപലം താവകജീവകാലം.

പ്രേമം മധൂളീമധുരം, ക്രമേണ
പീയൂഷമായ് മാറി ഭവന്മനസ്സിൽ;
അമർത്ത്യനാ,യീശനുമാകുമങ്ങു-
ന്നു,തിങ്കൽ മോദിപ്പവർ മാദൃശന്മാർ.

ആ സച്ചരിത്രന്റെ,യകന്മഷന്റെ-
യാജീവ,മുൽകൃഷ്ട വിചിന്ത പാകി
അനേകസത്യവ്രതരെപ്രസവിപ്പാ-
നിബ്ഭൂവിനെസ്സംപ്രതി സജ്ജമാക്കി.

സ്നേഹോജ്ജ്വലം വൈദ്യുതകണ്ഠനാദം
വിശ്രാന്തികൊള്ളുന്ന കുടീരമേ, നീ
ഉച്ചൈസ്തരം വാഗ്മിതയാലുണർത്തും
യുഗേ യുഗേ ഹാ! യുവലോകചിത്തം.

# നിഗൂഢകുടീരം.

(കേക)

I

സന്നതസദനമേ! സാഭിമാനമായ്ത്തീരൂ!
നിന്നന്തർഭാഗത്തൊരു നിർമ്മലമണിയിതാ
ഗ്രാമികബാല! നിന്റെ ഭാവിഗർഭത്തിൽ ഭൂയോ
ഭൂമിപബഹുമതിഭൂതികൾ കിടക്കുന്നു.
ഐശ്വര്യം പൌരുഷത്തിൻ പര്യായശബ്ദമാണോ!
വിശ്വമേ, ഗഹനം നീ—ദൈവദേയമോ സ്വം
പ്രതിഭയ്ക്കെന്തോ? പലപ്പോഴുമിങ്ങഭ്യർഹിത-
സ്ഥിതിയിൽക്കതിർവീശാനാകാതെ പോകാം പാഴിൽ
തത്ത്വചിന്തയിലേയ്ക്കോ തിരിഞ്ഞു? തുടരട്ടെ—
തത്പരം—ഗ്രാമീണനാമർഭകൻ യുവാവായി!
ഗുണധോരണി കേട്ടു സുൽത്താനത്തരുണനിൽ
പ്രണയം ജനിക്കയാലുന്നതോദ്യോഗമേകി
പൌരാധികാരസ്ഥനിൽ രാജസഭ്യർക്കു, ലോകം
രൌരവപ്രായമാക്കുമസൂയാങ്കുരം പൊങ്ങി.
സ്വാർത്ഥവുമസൂയയും സപ്രസവങ്ങൾ; രണ്ടും
പാർത്തലം ദുഷിപ്പിച്ചു ധൂർത്തടിയ്ക്കട്ടെ! പാടേ.
ഫുല്ലമാമഭിരാമപുഷ്പത്തിൽ പുഴുക്കളും
വല്ലമട്ടിലും ചേർപ്പാൻ സാഹസം ചെയ്വൂ മൂർഖൻ.
മണമോ മരന്ദമോ സ്വായത്തമാക്കാനല്ലാ;
ഗുണത്തെപ്പാഴാക്കാനാണിപ്പണി, പാപം! പാപം!!

കാപട്യക്കറ പൂണ്ട കശ്മല, കാളായസ-
രൂപത്തിൽത്തീൎത്തുനിന്നെപ്പുറംപൂച്ചിട്ടോ പിന്നെ!
നിന്നുടെ കരൾക്കുമ്പിൽത്തുളുമ്പും കാകോളത്താൽ-
ത്തന്നെയാം തവ നാശം; ഇന്നല്ലെന്നാകിൽ നാളെ
നരനാമത്തിനൎഹനല്ലാ നിഷ്ഠുര! ശിഷ്ടം
നരയാൽ മൂടിയാലും നിന്മനമിരുൾതന്നെ!
കൊഴുത്തു നീണ്ടീടിന നിൻെറ കൈരണ്ടും കൊള്ളാം-
മഴക്കേറിടുമാഢ്യൻതങ്കഴൽ തലോടുവാൻ.
വിടരേണ്ടതു വിടൎന്നെമ്പാടും പരിമളം
വിപുലം വീശും; നീയ്യോ ചേറ്റിൽച്ചെന്നുവീഴും.
കണ്ണടച്ചല്പനേരമാത്മശോധനം ചെയ്യ!
വിണ്ണണിവെളിച്ചം കാർമറയാൽക്കാണുന്നുണ്ടോ?
വിശ്വശില്പിതന്മതം വിജയിക്കുന്നു; സുൽത്താൻ
വിസ്തൃതമുപജാപവലയിൽക്കുടുങ്ങില.
മുറുക്കിപ്പിരിച്ചൊരാ സൂത്രത്തിൻ ശൈഥില്യത്താൽ
പൊറുക്കാദ്രോഹചിന്ത പടൎന്നു പലപാടും
നിസ്സീമസ്വാമിഭക്തി നിഴലാടീടുന്നതു
നിർവ്യാജം കണ്ടു സുൽത്താൻ,—നിൎമ്മേഘമിടിനാദം!

II

ഭാരതചരിത്രത്തിൻ ഭാസുരാദ്ധ്യായത്തിൽ, ചെ-
ഞ്ചോരപ്പാടേല്പിക്കുവാൻ ജീവിതമുഴിഞ്ഞിട്ടോൻ,
മതവിദ്വേഷി—ദേവബിംബത്താൽ മസ്ജിത്തിൻെറ
മതിൽകെട്ടുവാനായി നിഷ്ഠുരം കല്പിച്ചവൻ,
മഹമ്മദ് ഗസ്നിയാണത്തിഷ്ടമാനനാമീ-
മഹനീയാശയൻെറ പുരസ്കൎത്താവാം പുമാൻ.

വിദ്വേഷം മേലാൾക്കുതൻ വിധേയന്മാരിൽ ചേർപ്പാൻ
വിദ്യയെന്തൊക്കെ രസ്ത്രാന്വേഷികളെടുപ്പീലാ?
അക്കുടിലന്മാരായാൾ ബിംബാരാധന ചെയ്‌വൂ
പാഴ്ക്കുടിലൊന്നിലെന്നു പരത്തീ പരിവാദം
എങ്ങു താൻസത്യ്യ,മെങ്ങു ലോകോക്തി? മിഥ്യാവാദ-
മെത്രനാൾ രജതാഭ്രം മഷിദൂഷിതമാക്കും?
ധർമ്മധീരതപരിപൂതജീവിതയാത്രാ-
വർത്മാവിൽക്കെടാവിളക്കായൊളി വീശിടവേ,
കൊണ്ടിടാം പൌരോഭാഗ്യപരന്മാരിടയ്ക്കിടെ-
ക്കണ്ടകമെന്നാകിലുമതുകണ്ടകലാതെ,
കാലിണയിടറാതെ, മുന്നോട്ടുതന്നേ പോകാം
കാണാമേ സ്ഥിരോദയം; കാതരന്നപജയം!
ശാദ്വലസ്ഥലി കണ്ണും കരളും കുളുർപ്പിക്കും;
ശാരദക്കുളുർത്തിങ്കൾ കർപ്പൂരക്കുഴമ്പിടും;
എന്നുറച്ചല്ലീ മഹാദർശന്മാർ സഹാറയും
പിന്നിട്ടു വേനൽച്ചുടുവെയിലും സഹിക്കുന്നു!
വിഗ്രഹവിഭേദകൻ സ്വാമിയിസ്സച്ചരിത്രൻ-
തൻഗൃഹമാകസ്മികമായൊന്നു സന്ദർശിച്ചു.
തത്സൌധസവിധത്തിൽ സന്നതജീവിതത്തിൻ
നൽസൌമ്യസൌന്ദര്യശ്രീ നടനാലയംപോലെ
കണ്ടിതു നിശ്ശബ്ദമാം കുടീരം; ഘസ്നി കോപം-
കൊണ്ടിതു; തുറന്നൊന്നു കാട്ടുവാനാജ്ഞാപിച്ചു.
ഉൽസുകനയനങ്ങളോടിയ്യേ, യൊരുകോണിൽ
കുത്സിതമൊരു കീറക്കുപ്പായം കൈക്കോട്ടും ഹാ!

വിസ്മൃതിവിലോചനൻ ഫലസ്സിയോടുരചെയ്തു:
സസ്മിതം 'മെല്ലിക്കകാസ്' സദസിനയാനതശീർഷൻ.
"ഗർവ്വത്തിൻ കരാളമാം ഗ്രാസത്തിൽ പെടായ്വാനെൻ-
പൂർവ്വികകഥോചിതവേഷം ഞാൻ സ്വീകരിപ്പൂ.
ഇട്ടം ഞാനിക്കുപ്പായം; കൈക്കോട്ടും കൈയിൽധരി-
ച്ചിടുമേ നിയമേന പുലർവേളയിൽ സ്വാമിൻ!"
ഉയരാൻ താഴന്നോരിയുദ്യോഗസ്ഥനു നൽകി
സുയശസ്സേന്തും സർവ്വോപരിഷ്ഠം സ്ഥാനം സുൽത്താൻ.
വിനയം-വിവേകത്തിൻ പൂംപൈതൽ, അതിന്മേനി-
യനഘക്കാശ്ലേഷിച്ചു നിണാൽ നിർവൃതിക്കൊള്ളാം.
പീരങ്കിധ്വാനത്തിലും, വാളിളക്കത്തിലും, ദു-
ർവ്വാരമാമഹങ്കാരമർമ്മരാരവം കേൾപ്പൂ!
അവലേപമേ! നിൻെറ തലയെത്തട്ടിത്താഴ്ത്താ-
തവനിതലമുണ്ടോ ശാന്തസുന്ദരമാവൂ!

# വീരാംഗന

(കാകളി)

'മേവാര'ലക്ഷ്മി മഹാരഥന്മാരുടെ
പോർവാളുലച്ചലിൻ പൊന്നൂയലാടവേ,
വീരാംഗനാപദാനങ്ങളാം ഗീതിക-
ളാരാൽ മുഴക്കി'യരാവലി' മാരുതൻ.

ചോരവരണ്ടുള്ള ഭാരതനാഡിയിൽ
സ്ഫാരചൈതന്യപ്രസരം നടുംവിധം
ദേശാഭിമാനനിറവെൺകതിർ പൊഴി-
ച്ചാശാമുഖങ്ങളെ ദീപ്തമാക്കിദ്ധ്രുവം
വിശോത്തരം വിയന്മാർഗ്ഗേ വിളങ്ങുന്ന
വിശ്രുത"സംഗ്രാമസിംഹ" തേജോഭരം.

മാററലർ മാനസസ്സ്പന്ദനം പോലവേ
കാററിൽ 'പടപട'ധ്വാനകല്ലോലിതം
പാറിക്കളിച്ചുള്ള വെന്നിക്കൊടിക്കുറ
കീറിപ്പൊളിഞ്ഞ പഴന്തുണിത്തുണ്ടിലും,
കാലത്തിനുള്ള കരാളമാകും കരം
കോലംപകർത്തിച്ചുടുകാടുപോലവേ,
ശൂന്യഭയങ്കരാകാരം കലർത്തിന
ശൂരദുർഗ്ഗങ്ങൾതൻ പാഴ്ക്കല്ലിന്നുള്ളിലും,
വിസ്മൃതിയാകും വിരിപ്പിന്നടിയിലും,
വിസ്ഫുടം വർണ്ണ്യാംശമേതു ചുഴിയുമോ?

ആവശ്യവാക്കവിതൂലികത്തുമ്പു, ഹേ!
മേവാരമേ, തവ മേന്മ കുറിച്ചിടും.
കാർമ്മുകിൽക്കൂട്ടമരാവലി മാമല
തന്നുകളിൽത്തലകാട്ടിക്കഴിഞ്ഞുപോയ്;
പട്ടാണിനാഥൻ 'ബഹദൂഷ്' ദുർമ്മം
പെട്ടന്നണിഞ്ഞിതു മേവാരസീമയിൽ
കൊട്ടാരമൊന്നു കുലുങ്ങി; ഖലന്നൊരേ-
മട്ടാണിളമാനുമുഗ്രമഹിഷവും
തായേ, തിരുമുഖപ്പുഞ്ചിരിപ്പാലൊളി
മായേണ്ടമട്ടിൽ മറയ്ക്കിലും, മാമുകിൽ
സർവ്വാതിശായിയാം സത്ഭാവശുദ്ധിതൻ-
ദിവ്യാഭയിലതു മങ്ങി മറഞ്ഞുപോയ്!
വീര്യം മരുത്തിൽ മണം ചേർത്തു, ധർമ്മാർത്ഥ-
മായുസ്സുമത്തെയറിഞ്ഞുതള്ളീടുവോർ,
പോരാടി വീരാത്മജന്മാർ മരിക്കവേ,
ഹാ! രാജ്യരക്ഷയ്ക്കു വീണ്ടുമർപ്പിക്കുവാൻ
പോരാതെവന്നു സുതരെന്നു മാഴ്കിയോർ,
പേരാന്ന നമ്മുടെ നാട്ടിലേ നാരിമാർ:
ഭാരതമാതേ, ഭവതിതൻ സ്ത്രീപ്രജാ-
ഹാരങ്ങൾ വേദാന്തചിന്തയിൽ നീന്തിയും;
പോരണിച്ചട്ട ധരിച്ചും; സതീധർമ്മ-
പാരമ്യമാന്നും; തിളങ്ങി തിരുമാറിൽ!
ത്യാഗാഗ്നിയിലാത്മഹോമത്തിലും മീതെ
യാഗമില്ലെന്നു പഠിപ്പിച്ച യോഗിമാർ.
എത്ര മഹിളകളാദർശഭൂതക-

ളങ്ങുതാനവ്യാജസംസ്കാരഗൌരവം.
വീരജനത്തിൻ വിയപ്പുനീരോ, നിണ-
ധാരയോ ചേൎന്നാണഭിവൃദ്ധിവല്ലരി
പാരം തഴച്ചു തളിപ്പുതെങ്ങും, മമ
ഭാരതോൎവ്വിക്കതിൽ മുന്നണിതന്നെയാം.
സ്വീയദേശസ്നേഹശക്തി ജഗദ്വ്യാപി-
യായ സുപ്രേമഗൎഭത്തിലെ ഭ്രൂണമാം
ആയതു പൌരഹൃദന്തരാളത്തിൽ നി-
ൎമ്മായം നിറവതേ സൎവ്വസൌഭ്രാത്രവും.
സച്ചരിതത്താൽ സനാതനനാമ്നിതാൻ
സംഗ്രാമസിംഹമഹിഷി 'കൎണ്ണാവതി'
വീരനാകത്തെ വരിച്ച നാഥന്നെഴും
ഗൌരവം പാലിച്ചുപോന്നു മനസ്വിനി.
പാണിയിൽപ്പോർവാളിളകിയും, കാണായി
റാണിയെപ്പോൎച്ചട്ടയേന്തിയു,മന്തികേ.
ധൎമ്മരക്ഷാവ്രതമെന്തെന്തു സാഹസ-
കൎമ്മം നടത്താൻ കരൾക്കരുത്തേകിടാ?
വീരപ്പടയാളിവൃന്ദങ്ങൾ റാണിതൻ
ധീരമുഖമുക്തദൃഷ്ടിപ്രവൃഷ്ടിയാൽ
പത്തിരട്ടിച്ച പരാക്രമക്കോളല-
ച്ചെത്തിയിരമ്പും മലയാറുകൾപോലെ
വീയുന്ന വാളുകളെയ്യുന്നൊരമ്പുകൾ
പായുന്ന തീയുണ്ടകൾക്കെതിരാകുമോ?
ഘോരനളികാമുഖോദ്ധൂത ധൂമാളി
വീരൎക്കു നിശ്രേണിയായി വിണ്ണേറുവാൻ

പോരിൽ പരാജയം നിശ്ചയമെന്നോർത്തു
ചാരിത്രമായ കുലധനം കാക്കുവാൻ,
സ്മേരധീരാനനം രാജ്ഞിയോടൊന്നിച്ചു
പൌരാംഗനാജനം പന്തിരണ്ടായിരം
വീതിഹോത്രങ്കൽ-വിവാഹൈകസാക്ഷിയിൽ-
ഭൂതിയാക്കീ സുസുഖാനുഭൂതിക്കുടൽ!
സൂരൻ മറയാത്ത മന്നിന്റെ ലക്ഷ്മിയോ,
ഭാരതഭാമിനി ചാരിത്രശക്തിയോ,
ഈരണ്ടിലേതിങ്കലിച്ഛയെന്നാകിൽ ഞാൻ
സൈപരം വരിപ്പേൻ ഭീതിയമാം വസ്തുവെ.



—:✱:—



# എന്റെ മനസ്സേ!

(കേക)

കല്പകതരുവിന്റെ കോമളക്കൊമ്പിൽ പെട്ട-
ന്നുല്പലമലർക്കുല മനസ്സേ, കാട്ടുന്നു നീ
ബാലാർക്കകിരണത്തിൽക്കൂരിരുൾ കലക്കുന്നു;
നീലാഭ്രനിചോളംപൊന്നീരാളപ്രഭമാക്കും
നാകത്തിൽ നടുന്നു നീ വിഷവൃക്ഷവും; കുംഭീ-
പാകത്തിൽ കല്പദ്രുവും; ശോകത്തിലശോകവും.
മൃണ്മയപാത്രത്തിങ്കൽ വെണ്മയെത്തോന്നിച്ചേറെ.
കണ്മയക്കുവാൻ വല്ലും കൌശലക്കാരൻ നീതാൻ
കാകോളം കടുകോളം പീയൂഷപാത്രത്തിൽ നീ
കാരുണ്യഹീനം തുളിച്ചെന്തൊക്കെ ദൂഷിപ്പിപ്പൂ?
സങ്കല്പസ്വർഗ്ഗം സൃഷ്ടിച്ചായതിൽ സുഖിപ്പൂ; നി-
ശ്ശങ്കമെങ്കിലുമാശു തട്ടി നീ തകർക്കുന്നു.
സാഹിതീസൌധത്തിന്റെ താഴികക്കുടമേറി
മോഹിച്ചപോലെസ്സ്വൈരവിശ്രമം തേടീടാം നീ
കാലിടച്ച്യോടപ്പോളഗാധക്കുണ്ടിൽ വീണു
മാലിയന്നീടാം — നിന്റെ മണ്ഡൂകപ്ലുതം കേമം!
വാനീരകുഞ്ജത്തിലുമാ നീലമഞ്ചത്തിലും
വാനരപ്പെരുമാളേ, വായുവേഗം നീ ചാട്ടു!
അന്തിപ്പൂന്തിങ്കളെന്നല്ലാ നാകലോകം കൂടി
നിന്തിരിപ്പൊന്നാൽ കരിക്കട്ടയാം; ചുടലയാം;
ആയത,ഹ്രസ്വ,സാന്ദ്ര,മൃദുമാനസാദർശ-
മായാളീപരിവൃതം മാനവപരിസരം

കിഞ്ചിദുന്മിഷിതമാം കിഞ്ജല്‍ക്കമഞ്ജുസ്മേര-
കാഞ്ചനമലരില്‍ നീ ചഞ്ചരീകമായ് ചെല്‍കേ
ബന്ധനം ഭേദിച്ചുള്ള ബന്ധുരപരിമള-
മെന്തഹോ, മന്ദം മന്ദം നിന്നോടു മന്ത്രിച്ചതും?
നിര്‍ജ്ജിതേന്ദ്രിയരേയും ജര്‍ദ്ധരിതന്മാരേയും
സജ്വരന്മാരാക്കുന്നതേതു ശാശ്വതശക്തി,
കാതോളം നീണ്ട കണ്ണിന്‍മുനയില്‍ കടുകോള-
മേതൊരു കരുത്തത്രേ ചേര്‍ന്നു ദിഗ്ജയം ചെയ്വൂ!
ആയതിന്‍ ജന്മഭൂവേ, ജയിക്കു! നിത്യം നിന-
ക്കായത്തമെല്ലാമയസ്കാന്തമേ! കായം തുച്ഛം!
വീചിവൃന്ദവും വിദ്യുല്ലതികാസാഹസ്രവും
വിസ്മയാവഹവൃത്തേ! നിന്നില്‍ വിസ്ഫുരിക്കുന്നു.
'നാഴിപ്പാല്‍കൊണ്ടു നാടു കല്യാണ'മാക്കുംപോലെ-
പ്പാഴില്‍ നിന്‍ പുച്ഛാഗ്രത്തിലുള്ളതെല്ലൊളിയാലെ,
മന്നിടം മയക്കിടാമെന്നാകാം മഹാമോഹം
നന്നിതു നിന്നുദ്യോഗമെന്മനഃഖദ്യോതമേ!
കാര്‍മറ കലരുന്ന വിസ്തൃതവിഹായസ്സില്‍
വാര്‍മഴവില്ലു വിശിക്കാണുമേ ഹൃദന്തമേ!
പാരാര്‍ത്ഥം നിജായുസ്സാം നിര്‍മ്മലമാല്യത്തിലെ-
പ്പാരാദ്ധ്യം പൂവോരോന്നും വാട്ടിയ വരിഷ്ഠന്മാര്‍
പൌരാണികന്മാര്‍, പുണ്യശ്ലോകന്മാര്‍ തല്‍വിഭൂതി-
യാരാഞ്ഞുനോക്കൂ! കെടാതിപ്പൊരി കിടപ്പുണ്ടാം.
കൊളുത്തിക്കൊള്‍ക നിന്റെ കൊച്ചുകൈവിളക്കങ്ങു;
വെളിച്ചം വീശാമല്ലോ വല്ല കൂരിരുളിലും.

## ഒരു ചിത്രം. *

(കേക)

നേരിയൊരിരുളാട പുലരിപ്പൂമാറിങ്കൽ
മാരിക്കാർ പുതപ്പിച്ചു; മറച്ചു മാനമല്പം
പൊൻഞായർപ്പൈതൽപോലും ദുഷ്കാലമുഷ്കാൽ മങ്ങി;
പൊങ്ങിയും താണും കാലചക്രമേ, ചലിപ്പൂ നീ!
മാരിയോ കോരിച്ചൊരിഞ്ഞീടുന്നു; ചീറും കാററു
മാമരമുലയ്ക്കുന്നു; വീട്ടിലൊന്നിവൻ പാററി.
ഒട്ടിയ കവിളോടും; നട്ട കണ്ണുകളോടും—
പട്ടിണിമൂർത്തിപോലെ മൂർത്തിയൊന്നെത്തിനോക്കി.
നിസ്സ്വത തട്ടിത്താഴ്ത്തുന്നെങ്കിലും, താരുണ്യത്തിൻ-
ഭാസ്വരനിസർഗ്ഗാഭ നിഴലാടുവോൾ മകൾ.
തുണ്ടുതുണ്ടായിത്തുന്നിക്കൂട്ടിയ കീറത്തുണി-
യുണ്ടു നല്ലാരിൽ നവയൌവനായവനിക!
ഭാസ്കരകിരണങ്ങളേല്ക്കാത്ത ഭാസ്വത്സുമ-
ഭാരമേന്തിടും വൃദ്ധവല്ലിയൊന്നല്ല നാട്ടിൽ!
പുറംതിണ്ണയിലൊരു പുൽപ്പായ നൽകീടിനാൾ,
വിറ പൂണ്ടൊരു കൈയാൽ വിസ്പഷ്ടാദരം വൃദ്ധ.
തളിർവെററില രണ്ടു, താരിളംകൈയാൽ നുള്ളി-
ത്തരളാക്ഷിയാളാതിഥേയി, തൻ തായ്ക്കേകി-
സുലഭം താർത്തീയകരസമെന്നുള്ളിൽത്തള്ളി-
യലച്ചു; നിസർഗ്ഗാർദ്രമല്ലോ മാദൃശചിത്തം.

---

* എടക്കളത്തുവെച്ച്.

ഏതൊരു ചതുർവ്വിധവിഭവം ക്ഷുദ്ദേവതാ-
പ്രീതിയേ ക്ഷണമാത്രം ചേർക്കവാനുതകുന്നു,
നെഞ്ചൊളി നീറും നിജപട്ടിണിപ്പാടേതിൻെറ
ചെഞ്ചായപ്പകിട്ടിനാൽ ചെററിവർ മറയ്ക്കുന്നു,
ആ 'മുറുക്കാ'നെൻ മുമ്പിൽ വെച്ചു വേപഥു വ്യഗ്രം;
സൌമുഖ്യപൂർവ്വം ഞാനസ്സൽകാരം സ്വീകരിച്ചു:
അന്നുതാനാതിഥ്യത്തിന്നവ്യാജാകൃതി കണ്ടേ-;
നിന്നുമുണ്ടെൻെറ ചിത്തഭിത്തിയിലതേ ചിത്രം.
വാനിടമിരുണ്ടാലും, വാർമഴവില്ലു വിശ്രുതം;
വേനലിൻ ചുടുവെയിൽ വെണ്ണിലാവായി മാറും.
തനയൻ തള്ളയ്ക്കു,മിത്തനിക്കുമേകാധാരം,
തനതാലയം വിട്ടു ജോലിക്കായ് വിദേശസ്ഥൻ
അനഘം വിയപ്പുനീർമുത്തുകളപ്പിക്കിലും,
ധനദേവത തെല്ലും തെളിയാതയാൾ ദീനം!
നാൾക്കുനാൾ നൈരാശ്യത്തിനാളത്തിലെരിയും തൻ-
പാഴക്കുടിൽ കിനാവു കണ്ടങ്ങു പാർക്കയാം പാവം!
'നബിതൻ സാഹോദര്യസന്ദേശമെങ്ങോ? ഖുറാൻ
നട്ടമാ വർദ്ധസ്നേഹവല്ലിതൻ നാമ്പുമെങ്ങോ?
ബാപ്പതൻ കാലത്തിവർ ബിബിമാർ; പട്ടാട, പൊൻ-
കാപ്പണിക്കരങ്ങളാൽ പേർത്തും ചാർത്തിയ കൂട്ടർ!
നാലു നാൾ കൃശോദരിതനിക്കും, തായയ്ക്കുമേ
മാലുററ ജഠരാഗ്നിയാററുവാനാകും വസ്തു,
ഏതൊന്നിൻ സഞ്ജീവനമഞ്ജുളശിഞ്ജിതത്താൽ
കാതൊന്നു കുളുർപ്പിപ്പാനുദ്ധതൻ തല താഴ്ത്തും,
താർമാതിൻ തങ്കത്തൃക്കാൽ ചാർത്തുമച്ചിലമ്പിലെ-

ത്തുമണിയൊന്നു വെച്ചേൻ വൈററിലച്ചെല്ലത്തിൽ ഞാ
സാരള്യസുകുമാരാധീരനോട്ടത്താൽ തയ്യൽ; (ൻ
നീരണിനയനത്താൽ തള്ളയും നന്ദിയോതി.
കാർമറയല്പം നീങ്ങി; കതിരോൽകാന്തി കണ്ടു;
ഞാൻ മന്ദം മന്ദം കിഞ്ചിത് കൃതാത്ഥൻ നടകൊണ്ടു

* * * * *

പണമേ, പ്രണാമം തേ! നീയല്ലോ ജഗത് പ്രാണൻ;
പ്രണയപ്രകഷത്തിന്നത്രേ നീ തല താഴ്ത്തൂ!
കുന്നിൻെറ കൂടത്തിങ്കലെത്തിയാൽ കൂപ്പീടാനും;
കുണ്ടിൽ വിഴകിലാത്തുകൊട്ടാനുമാണോ കൈകൾ?
വേനലിൻ വെയിലേററു കാൽ നൊന്തു കഷ്ണിക്കുന്ന
ദീനരാം പഥികരെത്തണലിൽപ്പിടിച്ചാക്കൂ!
ആനനം ചുടനെടുവീപ്പിനാൽ വാട്ടി, ക്കടം-
കാനലിൽച്ചുററുവോക്കു കുളുർനീച്ചോല കാട്ടൂ!
തലയിൽബ് ഭാരം പേറി വിപ്പുമുട്ടുന്നോക്കൊന്നു
തരസാ ചെന്നു താങ്ങുകൈ നീട്ടിത്തഴുകണേ!
അസ്ഥാനവ്യയവ്യഗ്രസ്നേഹമൊരിററെങ്കിലു-
മന്തിപ്പാത്ഥിരിയൊന്നു കൊളുത്താൻ പകന്നാലും!
ഔവ്വാഗ്നിപോലും കെടുത്തിടുവാൻ കെൽപ്പു കാണും
ദുവ്വാരക്കണ്ണീരിനാൽ തണുത്തോരടുപ്പിലും,
തെല്ലു തീപ്പുക പൊങ്ങാൻ—തിപ്പൊരി പാറിക്കാണ്മാൻ
വല്ലതും രണ്ടു കൊള്ളി വിറകെങ്കിലും വെയ്ക്കൂ!
ശൂന്യഭാജനത്തിങ്കൽ ധാന്യങ്ങളപ്പിച്ച, തിൽ-
ധന്യത സമ്പാദിക്കൂ! ധനി! നീ സഹോദര!

# തിരിക്കു തിരിക്കു നീ!

(കേക.)

പാഴിൽ നീ! പകപ്പേറിക്കൊച്ചു പാൽപ്പുഴ കൈവി-
ട്ടാഴിതന്മുഖത്തേയ്ക്കോ തുഴഞ്ഞൂ തോണിക്കാര?
തുവിയപ്പൂണിത്തുള്ളിയാററിലെയലകളാൽ
പാവിതം!—വീണ്ടുമുപ്പുനീററിലോ കലക്കേണ്ടു?
കോമനക്കല്ലോലക്കൈ നീട്ടി നിമ്നഗ നിൻെറ
കോമളപ്പൂന്തോണിയെപ്പുൽകിയാൽ പോരെന്നുണ്ടോ?
അലച്ചാർത്തടിച്ചേറെയലറും തിമിംഗലാ-
കുലമാം വാദ്ധിയാണോ നിൻ തോണിക്കനുഗുണം?
കപ്പലും പൊളിയുന്ന കരിമ്പാറകളുണ്ടാ-
മപ്പതിക്കടിയിൽ!—ഇസ്സാഹസമെന്തേ തോന്നീ?
നീലപുഷ്കരത്തിങ്കൽപ്പൂങ്കതിർ പൊങ്ങിസ്സരിൽ-
ക്കൂലസാലത്തിൽ കിളിക്കൂട്ടങ്ങൾ പാടിടവേ,
വെള്ളിച്ചാറണിയാററിൻ വിരിമാറിങ്കൽത്തോണി
തുള്ളിച്ചാടിടുമല്ലോ! തൈത്തെന്നൽ താരാട്ടവേ,
ആരമ്യപ്രകൃതിയാലാകൃഷ്ടഹൃദയനായ്
സൈ്വരം നീ! പരിസരം മുഴക്കം മൂളിപ്പാട്ടാൽ!
കോളിളക്കങ്ങളില്ല; കൊടുങ്കാററടിയില്ല;
കൊച്ചു കൈവിളക്കൊന്നാൽ ദീപ്രം നിൻ്റെചെറുതോണി!
വൈദ്യുതപ്രദീപമോ—യന്ത്രൌഘഫൂൽക്കാരമോ—
വൈജയന്തിയോ? വഞ്ചിക്കില്ലതിൻ ഗതി ശാന്തം!
തിരിക്കു! തിരിക്കു! നീ തിരയിൽ കുടുങ്ങൊല്ലേ?
ചരിക്കു! ചേതോഹരമിച്ചെറുപുഴയൂടെ.



# നമ്മുടെ സഹോദരൻ

## I

(കേക.)

രണ്ടു നൂററാണ്ടായ് കാലം;—പൂർവ്വശൈലത്തിൽനിന്നു
രമ്യതൈജസഗോളമുരുളാൻ തുടങ്ങുന്നു.

തരംഗാവലി തള്ളിപ്പുരക്കം തടങ്ങളൊ–
ത്തിരമ്പും നദിമാത്രം മൈത്രിഭാവത്തെപ്പൂണ്ടും,
സമഭാവനാനിനാദോന്മുഖമായി നീളെ
വിമലം വിശീടുന്ന നിത്തെന്നൽ നൃത്തംവെച്ചും,
കുടിലോന്നതാ കാൺമൂ;—കുടുംബക്ലേശഭാരം
കുടികൊള്ളുന്ന ചിന്താജഡിലാനനത്തോടും,
പ്രകൃതീശപരിപോലും നിർദ്ദയം പ്രഹരിച്ച
വികൃതസ്വാന്തത്തോടും, മുററത്തൊരററത്തായി,
ഇലഞ്ഞിച്ചോടാശ്രയിച്ചിരിപ്പുണ്ടൊരു യുവാ–
വല ചാർത്തിടുമാററിൽ ശൂന്യദൃഷ്ടികളൂന്നി.

മണ്ണിനോടൊരുപോതും മല്ലിട്ടു മടങ്ങാത്ത
മട്ടെഴും കയ്യാൽത്താടി താങ്ങിക്കൊണ്ടിരിക്കുന്നു.
പാഴ്ക്കുടിൽക്കകമിളം പൈംപൈതൽ കരയവേ,
നോക്കുമങ്ങോട്ടെയ്യോന്നു; നെടുവീർപ്പുകൾ പൊങ്ങും

ബലഹീനരിൽച്ചിലർ ചെലുത്തും ചെങ്കോലിൻെറ
ഫലം:ഇച്ചിന്താതാന്തൻ ഹൈന്ദവൻ പുലയൻപോൽ!
നിയതിപ്പുകകേറിത്തൻ ചെറു പുഞ്ചകൃഷി–

പ്രയത്നം പാഴായ്, അയൽവാസികൾ തുണക്കില്ല;
അങ്ങാടിത്തെരുവിലങ്ങെങ്ങാനും പോയ് വല്ലതും
വാങ്ങാനും പണമില്ല! പണിക്കും തരമില്ല!
പട്ടണത്തിങ്കൽച്ചെന്നാലാട്ടിപ്പായിക്കുമാഢ്യർ;
പട്ടിണികിടക്കയേ നിർവ്വാഹമുള്ളു പാവം!
തന്നുടെ കുടുംബിനി മാറണിപ്പൈതങ്ങളെത്ത-
ച്ചിന്നും കണ്ണീരാൽ നോക്കി വിധിയെശ്ശപിക്കയാം.
രണ്ടാണ്ടു തികയാത്ത കൈക്കുഞ്ഞു കരയുന്നി-
തുണ്ടാകാത്തതിനുള്ള ജീവനരസായനം.
പാവങ്ങൾ തങ്കാൽ കെട്ടി, വായ്മൂടിജ്ജാതിഭൂതം
ജീവരക്തത്തെപ്പോലും കുടിച്ചു കൂത്താടുന്നു!
    തങ്കരസ്പർശംകൊണ്ടു കേദാരസ്ഥലിയിങ്കൽ-
ത്തങ്കത്തെ വിളയിക്കും മർത്ത്യരിങ്ങധമന്മാർ!
ക്ഷേത്രോപജീവിയായ പുലയൻ പാരശ്വധ-
ക്ഷേത്രത്തിൽ ചിറകറ്റ പക്ഷിപോൽ പതിതനോ?
വാഗ്ദേവിയാളെത്തീണ്ടിപ്പോകായ്വാൻ വരമ്പിട്ടു
വാഴണമെന്നോ നിസർഗ്ഗേശപാദസേവാരതർ?
കാപട്യക്കറ വെള്ളച്ചിരിയാം പുറംപൂച്ചാൽ
ഗോപനംചെയ്വാനിവർ ശീലിച്ചില്ലെന്നോ ദോഷം
ക്രിസ്തുതൻ തിരുരക്തംമേതിനായൊഴുക്കിയോ,
സിദ്ധാർത്ഥനേതിന്നായ്ത്തൻ സാമ്രാജ്യച്ചെങ്കോൽ തള്ളി?
ആ ലോകം സ്വാർത്ഥത്തിൻെറ പിടിയിൽപ്പെട്ടതന്നേ-
യാമൂലം ഞെരുങ്ങുന്നു—സൌഭ്രാത്രം നാമമാത്രം!
    ജീവിതമാക്കും ക്ലേശസങ്കുലം, അതിന്നു മേ-
ലീവിധമേല്പിക്കയോ കടുംകൈ സഹോദരർ?

കാരുണ്യം സ്നേഹോജ്ജ്വലമൊന്നു താൻ നാനാവർണ്ണം
ചേരുന്ന ജനതയിലഭേദാരോപം ചെയ്യും.

II

(കാകളി.)

വാട്ടം മിഴികളാൽ നമ്മുടെ സോദര-
നോടിയൊന്നോളത്തിലാടുന്നതു കണ്ടു
ചിന്തോർമ്മിമാലയിൽ നീന്തീടുമായവ-
നെന്തോ നിസർഗ്ഗജപ്രേരണയാൽ ക്ഷണം
കാലപാശം കണക്കോടിയെട്ടാരുണ-
ലീലയാൽ ചുററുന്ന വൻതിരമാലയും
ജാതിരക്ഷസ്സിൻെറ രൂക്ഷാരവത്തോടു
പാതിയുമൊത്ത വൻകാററിൻെറ ചീററലും
ഏതും ഗണിക്കാതെടുത്തു ചാടിപ്പര-
മാതുരയാത്രികൻ തന്നെ രക്ഷിച്ചിതു
തീരെത്തണുത്തു നിശ്ചേഷ്ടമാകും തനു
തീരത്തു നിന്നുമെടുത്തു തിരിച്ചുടൻ
കപ്പമാടത്തിങ്കലെത്തിക്കുടുംബിനി-
യൊപ്പം പരിചര്യ സാദരം ചെയ്കവേ,
കണ്ണു മിഴിച്ചൊട്ടു ജീവദാതാവിനെ-
യുണ്ണിനമ്പൂരി കുളുക്കെ നോക്കിടിനാൻ.
പാരം കൃതജ്ഞതാശീതമാനോട്ടമ-
ന്നേരം ജടിലമായുള്ളൊരു ജാതിയിൽ
ആചരിച്ചു ത്രിപുരാരിത്തിരുനെററി-
ലോചനലിലയെ-ബ്ബോധം തെളിഞ്ഞിതേ.

നാട്ട നാലിൽപ്പുറം കാതമകലെയാം;
കാട്ടപോലുള്ളൊരിടത്തില്ലയില്ലവും;
സജ്ജനനാണു പോരെങ്കിൽ പരം, മഹീ-
നിർജ്ജരൻ പാഴ്ക്കുടിൽപ്പുനിലാവായ് ചിരം.
സന്തതം സൂക്ഷ്മതത്ത്വാന്വേഷിയിദ്ദ്വിജൻ
ചിന്തിച്ചിതേവം പരിസരശക്തിയാൽ.
"ചാത്തർ തൻക്കൂട്ടകാർ വാർത്ത വിയർപ്പു നീർ-
മുത്തുകളാണീ മറയോനെഴും മുതൽ
സ്വാമിക്കവേണ്ടി സ്വജീവിതംപോലുമേ
ഹോമിപ്പതിന്നിപ്പുലയൻ പുലരുന്നു;
ഹാ! കശ്മലൻ പ്രഭു കഷ്ടം! കരുതുന്നു
കൈകഴപ്പിച്ച തൻ മെയ് കൊഴുപ്പിക്കുവാൻ.
"ശങ്കരാചാര്യരും പാക്കനാരും തവ
തങ്കത്തനയരാണദ്വൈതമേദിനി,
ഗീതയിൽ"ആത്മവത് സർവ്വഭൂതാനി"യെ-
ന്നോതിന തത്ത്വം പ്രവർത്തിപ്പവൻ ദ്വിജൻ
"തത്ത്വമസ്യാദി"യും 'ഗായത്രി'യും കിളി-
ത്തത്തപോലോതിയാൽ ബ്രാഹ്മണ്യലബ്ധിയോ?
ഞാനുമിച്ചാത്തരുമെന്താണൊരന്തര-
മീനൂലിലോ ഹന്ത! ബന്ധിച്ച ജാതിയെ?
കർമ്മകാണ്ഡം കാട്ട്—സംസ്കാരമെന്നതു
നിർമ്മമത്വം, സമഭാവന, സത്യവും
വേദവിഹാരിയാം വിപ്രൻ നമിച്ചിതു
പാദജനല്ല, പറയനാം നന്ദനെ.
"മാമറയോൻെറയുമപ്പറയൻെറയു-
മോമനപ്പൈതങ്ങളൊന്നുപോലേറുമേ,
വിശ്വതാതൻെറ തിരുമടിത്തട്ടി,ലീ

വിപ്രനോത്ഥേവം കളിപ്പിച്ച പൈതലെ.
തീമലപൊട്ടുന്ന മട്ടല്ല- നിമ്മല-
പ്രേമം ഹിമാചലംപോലെ നിശ്ചഞ്ചലം;
തുംഗാനുഭാവം കലന്നു പാവന-
ഗംഗാനദിപോലെ വററാതൊഴുകുമേ.
വാനായവൻ വിരിയാകെച്ചുരുട്ടിടാം;
വാരാശി നീന്തുള്ളി വേർതിരിച്ചാക്കിടാം;
മാമലപോലുമണുവാക്കി മാററിടാം;
പ്രേമമേ, നീ പാശക്തിപയ്യായമേ!
സൌഭ്രാത്രമന്ത്രവും, സന്ത്യാഗയാഗവും
ഹേ ഭാഗ്യവോച്ചി, നിന്നക്കൾക്ക മംഗളം"

ഗാത്രാമയം തീന്നിതൊട്ടനാൾ ചെൽകവേ,
ധാത്രീസുരന്മാക്കൊരാദശ്മിപ്പുമാൻ
യാത്രയ്ക്കൊരുക്കങ്ങൾ ചെയ്തു; നൽകീടിനാൻ
ചാത്തക്ക ദക്ഷിണപോലവേ തൻധനം
ആത്മവിദ്യാതത്ത്വമാരാഞ്ഞറിയുവാ-
നാചായ്യസന്നിധിക്കുള്ള യാത്രാന്തരേ,
ഈ യോഗമുണ്ടായ്; ചരിതാത്ഥനായ് ദ്വിജൻ
പ്രായോഗികജ്ഞാനസമ്പന്നനാകയാൽ.
അദ്ധ്യാപകനാം പുലയനിൽനിന്നുതാ-
നധ്യാത്മതത്ത്വം പഠിച്ച ഗുരുകുലം
കണ്ണീർ തുളുമ്പിടും മട്ട കൈവിട്ടുപോ-
യുണ്ണിനമ്പൂരി തന്നില്ലത്തിലെത്തിനാൻ.

സ്നേഹമേ, നീ ജയിച്ചാലും! സുധാപരി-
വാഹമേ, മത്ത്യനെദ്ദേവനാക്കുന്നു നീ!

## ജലികാചലനം. *

(കേക.)

പ്രകൃതീശ്വരി തന്നേ സൽകൃതിക്കായിസ്സില്ലി
വികൃതപ്പെടുത്താത്ത വിമലശിലാപീഠം,
പച്ചവില്ലീസുകൊണ്ടു പാതിയും പൊതിഞ്ഞിങ്ങു
മെച്ചമായ് വെച്ചിരിപ്പൂ! വേണ്ട മേ വേത്രാസനം.
പോരെങ്കിൽ, പൊന്നിരാളക്കതിരും ചാർത്തിക്കൊണ്ടു
ചാരവേ പച്ചക്കുട!—കാകളി സ്വാഗതം ഹാ!

ധാരാലേഖനിതന്നിലെന്നുടെ കരം താനേ
ചേരാനെന്തവകാശം? ചുണ്ടുമുണ്ടനങ്ങുന്നു!
സാവേഗം, സ്വയമേവാഗതയാം കവിതത-
ന്നാവേശമുണ്ടെന്നോർത്തു ബന്ധിച്ചു പരികരം.
വിടർത്തിപ്പിടിച്ചോരീപ്രകൃതിഗ്രന്ഥം നോക്കി,
ത്തുടങ്ങി,പകർത്താനിച്ചെറുകൈപ്പുസ്തകത്തിൽ.
കൊച്ചു കോമളമായ കവിമാനസക്കോവിൽ-
മച്ചിലുജ്ജ്വലിച്ചീടും പ്രതിഭാദീപാങ്കുരം
വിസ്തൃതവൈഹായസവീഥിയിൽ പൊങ്ങിപ്പൊങ്ങി
വിന്യസിക്കുന്നു വർണ്ണവൈചിത്ര്യം മേഘങ്ങളിൽ

സ്വാതന്ത്ര്യമുരളിയിൽനിന്നു നിർഗ്ഗളിച്ചീടും
പൂതമാം നാദം പൂന്തേനൊഴുക്കിച്ചെവികളിൽ:

---

* പട്ടാമ്പി മുസാവരി ബങ്കളാവിൽ വെച്ച്.

ചെങ്കതിരവൻ പുൽകിക്കുങ്കുമാങ്കിതമായ
തങ്കമെയ്യിളക്കിക്കൊണ്ടെത്തി പത്രികൾ പാടെ
മാനവാവേദ്യമായ മട്ടു പൂഞ്ചിറകടി-
സ്വാനമോടിവ ചെയ്വൂ ഭാഷണം കൊഞ്ചിക്കൊഞ്ചി
ശിക്ഷിതപടുത്വത്താൽ സാവലേപനാം മർത്ത്യൻ
വീക്ഷിക്കാ സ്വാഭാവികസന്നത ജീവിതശ്രീ!
നിൻപുരോഭാഗേ പുകഞ്ഞെത്തുമിയാനം പാർത്തു
നിൽക്കുന്ന യാത്രോൽസുകന്മാരെ നീ നോക്കി നോക്കി,
കാമചാരിയാം ഖഗ! ഹസിപ്പൂ പ്രകൃതിതൻ-
കോമളവിരിമാറിൽ ചരിപ്പാൻ പണം! പണം!
നിർജ്ജീവമായോരന്യോപാധിയെയാശ്രയിക്കേ,
ലജ്ജിതരാകുന്നിലാ ലോകരെന്നാലോചിച്ചോ?

അംബരം വിട്ടു കാദംബിനിയെക്കാമംപോലെ-
ച്ചുംബനാലിംഗനങ്ങൾ ചെയ്വൂ നീ മഹീഭൃത്തേ!
പണ്ടൊരംഗുഷ്ഠമാത്രൻ ചവിട്ടി നിൻ ബന്ധുവേ;
കൊണ്ടിതു പാദാഘാതം പകരം മറ്റൊരിയ്ക്കൽ
ക്ഷമിച്ചു സർവ്വം സഹോദരമാസ്സംയമീന്ദ്രൻ
വമിച്ചു ക്ഷോഭമേ്ലം! എന്തോ, ദാരുണപരിണാമം-
കുറാനൊന്നിലും, മറേറക്കരത്തിൽക്കരാളമാം
കരവാളവുമായിക്കേരളമിളക്കിയോൻ,
ക്രൂരനാം മൈസൂർ വ്യാഘ്രം!— തൂലിക ചലിപ്പീലാ-
കോരിയിട്ടിടുന്നു മേ കോൾമയിർ മെയ്യിലെല്ലാം.
ചെഞ്ചോര ചൊരിയുവാൻ തിരിച്ചു, മരുമദ്ധ്യേ

പൂഞ്ചോല സൃഷ്ടിക്കുവാൻ കരുത്തുള്ളൊരു കരം!
നിർദ്ദയം മുറിച്ചു നീ കുറാനിൻ മൂലമന്ത്രം;
നിൻനെറി വിയത്തപ്പോൾ നൂറുപേർ നിലം പൂൽകീ!
നിന്നുടെ ഭയാനകനാടകം രണ്ടാമത്തും
നിൻരക്തബീജോത്ഭവരാടിയിന്നലെ—ഹാ! ഹാ!
ക്രൂരനാം മൈസൂർ വ്യാഘ്രം!-ടിപ്പു തീർത്തൊരു കോട്ട
ദൂരത്തു പാഴായ്ക്കാണ്മൂ! ദുർവ്വാരദൈവാഘാതം!
ശാർദ്ദൂലപോതങ്ങളുഞ്ചുണ്ടുപോൽ ശയിക്കുന്നു!
ശാത്രവഭയാപേതം—എത്രയുക്തമീയോഗം!

സൌമ്യയാം പ്രകൃതിതൻ സീമന്തരേഖപോലെ
രമ്യയായ് പ്രവഹിപ്പൂ ഭാരതകല്ലോലിനി.
ഉള്ളൂരുമല്ല, വള്ളത്തോളുമല്ലിവൻ വെറും
പള്ളത്തു—പരിമിതവാക്കു—വർണ്ണിപ്പാൻ വന്ത്യേ!
താവകതരംഗമാം രംഗത്തിലഭിനീതം
ദേവനാടകമമ്മേ, മറന്നോരല്ല ഞങ്ങൾ
പാവനനാടിപ്പുൺപേ, ഭവ്യഭാഗ്യവക്ഷേത്ര-
ജീവനാഡിയായ്ത്തന്നെജ്ജയിപ്പൂ ജനനി നീ!
സസ്യശ്യാമളക്കൂലാലംബികൾക്കെല്ലാം നിരാ-
ലസ്യജീവനം നൽകിപ്പോററുന്ന പുണ്യശീലേ!
നിൻകുളിരംഭസ്സ്—അല്ല—അമൃതം തന്നെ—യല്ലം
'ചങ്കിൽ' നിന്നിറങ്ങുമ്പോൾ, ഉൽഫുല്ലചൈതന്യ
(ത്താൽ
നട്ടുച്ചക്കൊട്ടു വെയിൽ തട്ടുന്ന പോതും, വിശ-
ന്നൊട്ടിയ വയർ മറന്നൊട്ടുമേ വാട്ടമെന്ന്യേ,

പാടത്തു പണിയുന്നു, കർഷകപ്പരിഷകൾ;
പാടററു പാടുന്നു നിൻ മധുരധ്വനിക്കൊപ്പം!
പാവനനദിപ്പൂൺപേ! പാരശ്വധോൽവിക്കററ
ജീവനാഡിയായ്ത്തന്നെജ്ജയിപ്പൂ ജനനി നീ!
ലോകത്തിലാത്മജ്യോതിസ്സർപ്പിച്ചു പോയോർ പുണ്യ
ശ്ലോകർതൻ വെൺചാമ്പലിൽക്കിടക്കും കെടാപ്പൊരി
തേടിക്കണ്ടു തീക്കത്തിച്ചുജ്ജ്വലമാക്കിത്തന്റെ
നാടിതു കാട്ടനീക്കി വെളിപ്പിപ്പൂ 'വിദ്വാൻ,'
കൊച്ചുകൈവിളക്കുകൾ കൊളുത്തിക്കൊണ്ടുതാങ്ങു
കോമളമരീചിയാൽ കോൾമയിർക്കൊള്ളിക്കുവോൻ,
സാഹിത്യാചാര്യൻ—നമോവാകം തേ!—തിരുദിവ്യ-
സാഹിതീലതാപരിവേഷ്ടിതശാലവെൽക!





